മാനേജിംഗ് എഡിററർ:—എം ഹലീമാ ബീവി.

# വനിത



വരിസംഖ്യ ൩ ക.

അനവധി കാലമായി അനുഭവഫലംകൊണ്ട് പ്രചാരത്തിലിരിക്കുന്ന

# "കരിംകുരങ്ങുലേഹം"

(ശാസ്ത്രാനുസരണം തയ്യാർ ചെയ്തത്)

ക്ഷയം, ഏങ്ങൽ, ചുമ ഇതുകൾ എത്ര പഴകിയവയായാലും നിശ്ശേഷം മാറ്റി ശരീരത്തിന് ആരോഗ്യവും, പുഷ്ടിയും ഒന്നുപോലെ പ്രദാനം ചെയ്യുന്ന ഒരു പ്രസിദ്ധ രസായനൌഷധം.

## പ്രസവാരക്ഷക്ക് അത്യുത്തമം.

നഷ്ടപ്പെട്ടുപോയ യൌവനത്തെ "കരിംകുരങ്ങുലേഹം" തീർച്ചയായും വീണ്ടെടുക്കും.

എല്ലാവിധ വായുരോഗങ്ങളിലും, വാതരോഗങ്ങളിലും പ്രത്യക്ഷഫലം.

താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടുവിൻ.

വില റാത്തൽ ൧-ക്കു ൪ ക. മാത്രം.

ESTD. 1919 "ഭാരതവൈദ്യശാല"

(രെജിസ്റ്റർ ചെയ്യപ്പെട്ടത്)

ചാലക്കുടി, കൊച്ചിൻസ്റ്റേറ്റ്

N. B. കൂടുതൽ വിവരങ്ങൾക്ക് ഞങ്ങളുടെ ക്യാറ്റലോഗിന് ആവശ്യപ്പെടുക.

കണ്ണിനാനന്ദം! മനസ്സിനുന്മേഷം!!

ആകർഷണീയമായ ഡിസൈനുകൾ

ഇളകാത്ത ചായങ്ങൾ.

# സ്ത്രീകൾക്ക് ഇതാണാവശ്യം.

ഞങ്ങളുടെ സിൽക്കുപാലസ് ഒരിക്കൽ സന്ദർശിച്ചാൽ നിങ്ങൾക്കു മനസ്സിലാകും, ഇത്ര അധികം തുണിത്തരങ്ങൾ മറ്റെങ്ങും ഇല്ലെന്ന്. ഒരിക്കൽ വാങ്ങിച്ചാൽ നിങ്ങൾ പറയും "ഇത്ര കുറഞ്ഞ വിലക്ക് ഈ തുണി എവിടെ കിട്ടും എന്ന്?"

പുതുതായി വന്നുചേർന്നിരിക്കുന്ന സിൽക്കിനങ്ങൾ ഒന്നു കാണേണ്ടതു തന്നെയാണ്.

# വൈറ്റ്ഹാൾ

ദി സിൽക്കുപാലസ് കെ. കെ. റോഡ് കോട്ടയം

# പ്രസ്താവന

വനിത ൧-ാം വാല്യം ൩-ാം ലക്കം ചെറുകഥാമാലികയായിട്ടാണു് പുറപ്പെടുന്നതു്. കേരളത്തിൽ ചെറുകഥാപ്രസിദ്ധീകരണങ്ങൾ വളരെ കുറവായിരിക്കുന്ന ഈ സമയത്തു ഞങ്ങളുടെ ഉദ്യമം ചെറുകഥാവായനക്കാർക്കും എഴുത്തുകാർക്കു പ്രോത്സാഹജനകമായിരിക്കുമെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. കടലാസിൻെറ ക്ഷാമം തീരുന്നതുവരെ പേജുകൾ വർദ്ധിപ്പിക്കാൻ നിവൃത്തിയില്ലെങ്കിലും ഓരോ ലക്കത്തിലും നാലിൽ കുറയാതെ ചെറുകഥകൾ ഉണ്ടായിരിക്കുന്നതാണു്.

## ഏജൻറന്മാർ

കന്നിലക്കം മാസിക ഒററപ്രതിവില്പനയ്ക്കു് ആവശ്യപ്പെട്ടുകൊണ്ടു് മുൻകൂ പണം അയച്ച പലർക്കും ഈ ലക്കം അയക്കാൻ സാധിച്ചില്ല. അവർ താമസിച്ച ആർഡർ അയച്ചതുകൊണ്ടാണു് ഇങ്ങനെ സംഭവിച്ചതു്. ഓരോ മലയാളമാസവു ൰-ാം തീയതിക്കകം പണവും ആർഡറും ഇവിടെ കിട്ടിയാൽ മാത്രമേ മാസിക അയക്കാൻ നിവൃത്തിയുള്ളൂ. അടുത്ത ലക്കം ആവശ്യമുള്ളവർ നേരത്തെ പണം അയക്കുവാൻ അപേക്ഷ.

# The Vanitha

| VOL. 7. | 1944 SEPTEMBER | NO. 6. |
|---|---|---|

## “സ്നേഹം”

### കമുകറ

“ഗോപീ!-നീ ഒന്നുകൊണ്ടും നിരാശപ്പെടണ്ട. നിന്റെ അച്ഛന്റെ മരണം നിന്നെ മാത്രമല്ല, കലാപ്രേമികളായ സകലരേയും അത്യന്തം വേദനിപ്പിക്കുന്നുണ്ട്. മേലാൽ നീ ഈ വലിയ വീട്ടിൽ തനിയെ താമസിക്കണ്ട. വരൂ. എന്നോടുകൂടി വരൂ. നീയും സരോജവും എനിക്ക് ഒന്നുപോലെ തന്നെ. ഗോപീ! ഞാനും നിന്റെ അച്ഛനും അത്രമാത്രം ആത്മാർത്ഥമായി സ്നേഹിച്ചുപോയി.”

സഹതാപവും വാത്സല്യവും തത്തിക്കളിക്കുന്ന ഈ വാക്കുകൾ കേട്ടപ്പോൾ എനിക്ക് യഥാർത്ഥത്തിൽ അളവറ്റ ആശ്വാസം തോന്നി. എങ്കിലും എന്റെ മേൽവിദ്യാഭ്യാസം പരുങ്ങലിൽ ആയേക്കുമോ എന്നുള്ള ഭീതി എന്നെ അത്യന്തം അലട്ടിക്കൊണ്ടിരുന്നു. അപ്പോൾ ഞാൻ ഇന്റർമീഡിയററ് ക്ലാസിലായിരുന്നു പഠിച്ചിരുന്നത്. വലിയ സ്വത്തൊന്നും ഉണ്ടായിരുന്നില്ല എന്റെ അച്ഛന്. അദ്ദേഹം ഒരു സംഗീതനിപുണനായിരുന്നു. വീണവായനയിൽ അദ്ദേഹം അദ്വിതീയനായിരുന്നുവെന്ന് പ്രസിദ്ധമാണ്. അദ്ദേഹത്തെപ്പറ്റി കേട്ടിട്ടില്ലാത്തവരോ, അദ്ദേഹത്തിന്റെ വീണവായനയിൽ ലയിച്ച് രോമാഞ്ചമണിയാത്തവരോ വളരെ അപൂർവമായിരുന്നു. ഈ തൊഴിലിൽ നിന്നുള്ള ആദായമാണ് എന്റെ വിദ്യാഭ്യാസച്ചെലവിനായി അച്ഛൻ വിനിയോഗിച്ചത്. കാളേജ് പഠിത്തത്തോടൊരുമിച്ച് തന്നെ ഞാനും സംഗീതം അഭ്യസിച്ചിരുന്നു. പൈതൃകമായ വീണവായനയായിരുന്നു ഞാനും സ്വീകരിച്ചത്. സന്തോഷത്തിന്റേയും സംതൃപ്തിയുടേയും കളിപ്പാവകളായി ഞങ്ങൾ കഴിഞ്ഞു. പക്ഷെ വിധി ഞങ്ങളെ വിട്ടില്ല. ഒന്നുരണ്ടുദിവസത്തെ “പനി” എന്റെ പ്രിയപ്പെട്ട പിതാവിനെ കലന്നുക്കയച്ചു. ഞാൻ ഏകനായി. ഉറ്റവരോ ഉടയവരോ ആയി ആരുമില്ലാതെ, അതിവിശാലമായ ഈ ലോകത്തിൽ അവശേഷിച്ച ഞാൻ ഭാവിജീവിതമാർഗ്ഗം ഇരുളടഞ്ഞുകണ്ടു. അച്ഛൻ മരിച്ചതിന ശേഷം ഞാൻ വീടുവിട്ടു പുറത്തിറങ്ങിയില്ല. എ

നിക്കതിനു മനസ്സു വന്നില്ല. എന്റെ അഭൗമമായ ആശകളും, അതികാമ്യമായ ആനന്ദവും; അവയുടെ മരണഗാനം പാടിക്കഴിഞ്ഞതായി എനിക്കു് അനുഭവപ്പെട്ടു. കാകാണാത്ത സന്താപവാരിധിയിൽ പതിച്ചു ഞാൻ ഒരു ചെറുപഞ്ചിയെപ്പോലെ കരഞ്ഞു വിമ്മിഷ്ടപ്പെട്ടു.

അപ്പോഴാണു് അദ്ദേഹം വന്നതു്. രാമകിശോരബാബു! എന്റെ അച്ഛന്റെ ആത്മസുഹൃത്താണു് ബാബു. ഒരു വലിയ വ്യവസായപ്രമുഖനും, ലക്ഷപ്രഭുവുമായിരുന്നു അദ്ദേഹം. എന്നോടും അച്ഛനോടും അദ്ദേഹത്തിനു് സീമാതീതമായ വാത്സല്യമാണുണ്ടായിരുന്നതു്. ഞാൻ കഴിഞ്ഞാൽ എന്റെ അച്ഛന്റെ മരണത്തിൽ ബാബുവിനെപ്പോലെ ഹൃദയപൂർവ്വം ദുഃഖിക്കുന്ന മറ്റൊരാളുണ്ടായിരിക്കയില്ല. അതിന്റെ പ്രത്യക്ഷലക്ഷ്യമായിരുന്നു അദ്ദേഹത്തിന്റെ ഇപ്പോഴത്തെ ആഗമനം.

സ്മരണകളുടെ നടുവിൽ സർവ്വവും മറന്നിരുന്ന ഞാൻ ബാബുവിന്റെ മുഖത്തേക്കു നോക്കി. ആ കണ്ണുകൾ നിറഞ്ഞിരിക്കുന്നതു് ഞാൻ കണ്ടു. ഞാൻ സവിനയം അദ്ദേഹത്തെ നോക്കി ദീർഘമായി ഒന്നു നിശ്വസിച്ചു. എന്റെ മനസ്സിലൂടെ ഒരായിരം ചിന്തകൾ പാഞ്ഞുപോയി. ആശയും ആശങ്കയും എന്റെ അന്തരംഗത്തിൽ സ്ഥലം പിടിച്ചു. അതു അദ്ദേഹം മനസ്സിലാക്കിയെന്നാണെനിക്കുതോന്നുന്നതു്. അല്ലെങ്കിൽ, "ഗോപീ! നീ സംശയിക്കേണ്ട. നിന്റെ വിദ്യാഭ്യാസച്ചെലവെല്ലാം ഞാൻ നോക്കിക്കൊള്ളാം. നീ ഒരു കാര്യം മാത്രം ചെയ്താൽ മതി. സരോജത്തിനു് വീണ പറഞ്ഞുകൊടുക്കണം—".

ഒരു പുതിയ ലോകത്തിൽ എത്തിച്ചേർന്നതുപോലെ എനിക്കു തോന്നി. എനിക്കു ഒരു നവോന്മേഷം ഉളവായി. വെറും ദയവിൽ കഴിയാനിടവരാതെ, എന്നെക്കൊണ്ടു് എന്തെങ്കിലും ജോലി ചെയ്യിക്കാമെന്നു തീരുമാനിച്ച ബാബുവിനെ ഞാൻ മനസാ വാഴ്ത്തി. ഞാൻ സവിനയം അദ്ദേഹത്തെ പിന്തുടർന്നു.

അതൊരു മഹാസൗധം തന്നെ ആയിരുന്നു. കമനീയമായ ആ മണിമന്ദിരത്തിനു ചുറ്റും നയനമോഹനമായ ഒരു വലിയ നന്ദനോദ്യാനമുണ്ടായിരുന്നു. എവിടെ നോക്കിയാലും ഐശ്വര്യത്തിന്റെ പ്രതിബിംബങ്ങൾ കാണാം. ഇവയ്ക്കിടയിൽ ബാബുവിന്റെ ഓമനമകൾ സരോജം സൗന്ദര്യത്തിന്റെ സാക്ഷാൽക്കാരമെന്നോണം വിളങ്ങിയിരുന്നു. മാതൃവിഹീനയായ ആ യുവതി പിതാവിന്റെ വാത്സല്യനികേതനമായിരുന്നു. അവളോടുള്ള അകൈതവമായ സ്നേഹം മൂലമാണു് അദ്ദേഹം ഒരു രണ്ടാംവിവാഹത്തിനു തയ്യാറാകാഞ്ഞതു്.

സരോജത്തിനു് അന്നു് പതിനാലായിരുന്നു വയസ്സു്. സ്കൂൾ ഫൈനൽ ജയിച്ചു് അതിനുശേഷം സംഗീതാഭ്യസനത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു അവൾ. സമയത്തെ അവൾ ഒരിക്കലും ദുർവിനിയോഗം ചെയ്തില്ല. വീണവായനയിലും, പുതിയ കീർത്തനങ്ങൾ പഠിക്കുന്നതിലും അവൾ സദാ ബദ്ധശ്രദ്ധയായിരുന്നു.

ബാബുവിന്റെ മാളികയിലെ താഴത്തെ ഒരു മുറി അദ്ദേഹം എനിക്കായി ഒഴിച്ചുതന്നു. യാതൊന്നും ഞാൻ ചോദി

ക്കേണ്ടതായി വന്നില്ല. എൻെറ സകല ആവശ്യങ്ങളും നിർവ്വിഘ്നം നടന്നുപോന്നു. ആ മുറിവിട്ട് ഞാൻ അധികം പുറത്തിറങ്ങിയതുമില്ല. സരോജത്തിൻെറ സംഗീതഭ്യസനവും അതോടുകൂടെ എൻെറ കാളേജ് പഠിത്തവും മുറക്ക് നടന്നു. സ്വാധ്യായദിവസങ്ങളിൽ സന്ധ്യക്കും, ഒഴിവുദിവസങ്ങളിൽ മിക്കവാറും സമയങ്ങളിലും അവൾക്ക് ഞാൻ വീണ പറഞ്ഞുകൊടുക്കും. വാസ്തവത്തിൽ അവളുടെ സംഗീതജ്ഞാനം എന്നെ അത്യന്തം ചാരിതാർത്ഥനാക്കി. അവളെ വീണ അഭ്യസിപ്പിക്കുന്നതിൽ എനിക്ക് സീമാതീതമായ ഉത്സാഹം തോന്നി. കോകിലഗാനത്തെ വെല്ലുന്ന അവളുടെ സ്വരമാധുരി എന്നെ സർവ്വാംഗം കോൾമയിർ കൊള്ളിച്ചു. അതുപോലെ അവളും എന്നെ അത്യന്തം ബഹുമാനിച്ചു. എൻെറ വീണവായനയിൽ ലയിച്ച് എത്രനേരം വേണോ അവൾ സർവ്വവും മറന്ന് ഇരുന്നുകളയും. സംഗീതപ്രണയം ഞങ്ങളെ അത്രക്ക് അടുപ്പിച്ചു.

അടുക്കുംതോറും—ഓരോ നിമിഷം കഴിയുന്തോറും—ഞങ്ങളുടെ പരസ്പരസ്നേഹത്തിൻെറ മാററ് ഒന്നിനൊന്നു കൂടിവന്നു. കാളേജുള്ള ദിവസങ്ങളെ ഞങ്ങൾ ശപിച്ചു; എന്തെന്നാൽ വൈകുന്നേരം മാത്രമേ കാണാൻ സാധിക്കയുള്ളുവല്ലോ. അനദ്ധ്യായനദിവസങ്ങൾ അടുപ്പിച്ചു വരാൻ ഞങ്ങൾ അകമഴിഞ്ഞ് പ്രാർത്ഥിച്ചു; എത്രനേരം വേണമെങ്കിലും ഞങ്ങൾക്ക് ഒരുമിച്ചു കഴിയാമല്ലോ?

വർഷം മൂന്നുകൂടെ കഴിഞ്ഞു. കപടരഹിതമായ കൌമാരത്തിൽ നിന്ന് സരോജം താരുണ്യത്തിലേക്ക് പ്രവേശിച്ചുകഴിഞ്ഞു. ശരീരത്തിനും, പ്രകൃതത്തിനും തന്നെയും വലിയ വ്യത്യാസങ്ങൾ കാണപ്പെട്ടു. സ്ത്രീസഹജമായ ലജ്ജാശീലം അവളേയും പിടികൂടി. മുമ്പിലത്തെപ്പോലെ അവൾ അധികം എൻെറ അരികിൽ വന്നിരുന്നില്ല. എങ്കിലും അവൾക്ക് എന്നോടുണ്ടായിരുന്ന സ്നേഹവാത്സല്യാദികൾക്ക് യാതൊരു ഭംഗവുമുണ്ടായിരുന്നില്ല. സംഗീതം അഭ്യസിക്കുന്ന ആ സന്ദർഭത്തിൽ മാത്രമേ ഞങ്ങൾ അപ്പോൾ പരസ്പരം കണ്ടിരുന്നുള്ളു. സരോജത്തിൻെറ സംഗീതജ്ഞാനത്തെക്കുറിച്ചു സകലരും സ്തുതിച്ചു. അതൊരു "ദേവഗാനം" എന്നെനിക്കും തോന്നി.

സന്ധ്യാസമയത്ത് സംഗീതഭ്യസനത്തിനായി അവൾ വരും. അല്പം താമസിച്ചാൽ എൻെറ മനസ്സ് വേദനപ്പെടും. അവളുടെ ആഗമനത്തെ എത്ര അക്ഷമനായിട്ടാണു ഞാൻ കാത്തിരുന്നത്. അവൾക്ക് പാട്ടുപറഞ്ഞുകൊടുക്കുന്നതിൽ എനിക്ക് മുമ്പിലത്തേക്കാൾ പതിന്മടങ്ങ് ആനന്ദം തോന്നി. എനിക്കെതിരെ വീണയുമായി ഒരു ദേവബാലികയെന്നോണം ഇരിക്കുന്ന അവളെ കാണുന്തോറും കൂടുതൽ കാണാൻ എനിക്കു മോഹമുളവായി. ഒരു മധുരവികാരം എൻെറ ഹൃദയത്തിൽ സ്ഥലം പിടിച്ചു. ദിവസങ്ങൾ പോകുന്തോറും ഈ വികാരം വ്യക്തമായ രൂപമെടുത്ത്, എൻെറ നയനങ്ങൾക്കു മുമ്പിൽ നടമാടി—അതെ. എൻെറ ഹൃദയം ആ മോഹനാംഗിയിൽ ലയിച്ചുപോയി—പക്ഷെ! ആലോചിച്ചപ്പോൾ ഞാൻ കിടുകിടെ വിറച്ചു. ഞങ്ങൾ തമ്മിലുള്ള അന്തരം!—ഒരിക്കലും

പാടില്ല! എന്റെ ചപലചിത്തത്തെ ഞാൻ ശപിച്ചു. കഴിയുന്നത്ര നിയന്ത്രിച്ചു നോക്കി. പക്ഷെ അടക്കുംതോറും ആശ അപ്രതിഹതമായി ഉയർന്നുവന്നതേ ഉള്ളൂ.

ഞാൻ ആലോചിച്ചു നോക്കി. അവളുടെ ഹൃദയഗതി എന്തായിരിക്കും? തീർച്ചയായും അവൾ എന്നെ വെറുക്കുന്നില്ല. സ്നേഹിക്കുന്നുണ്ടെന്നുള്ളതിന് അവളുടെ പെരുമാററം സാക്ഷ്യം വഹിച്ചു. അവളുടെ മനസ്സും അത്യന്തം അസ്വസ്ഥപ്പെടുന്നുണ്ടെന്ന് ആ മുഖഭാവം വ്യക്തമാക്കി. എന്നോടു സംസാരിക്കുമ്പോൾ അവളുടെ മുഖം പ്രേമപരിശോഭിതമായി കാണപ്പെട്ടു. അല്ലാത്തപ്പോൾ അത് ഉന്മേഷരഹിതമായിട്ടാണെനിക്കു തോന്നിയത്? പലപ്പോഴും എനിക്കനുഭവപ്പെട്ടിട്ടുണ്ട്. അവൾ എന്നെ ഉററുനോക്കുന്നതും, ഞാൻ അതു സൂക്ഷിക്കുന്ന സന്ദർഭത്തിൽ അവൾ മുഖം തിരിച്ചുകളയുന്നതും ഒന്നുരണ്ടുതവണ ആ നയനങ്ങൾ നിറഞ്ഞുനിന്നതായി ഞാൻ കണ്ടു. എനിക്കു തീർച്ചയായി; അവൾ എന്നേയും അകൈതവമായി സ്നേഹിക്കുന്നുവെന്ന്;- ഞങ്ങൾതമ്മിലുള്ള അന്തരമാകുന്ന പ്രതിബന്ധമഹാദുർഗ്ഗത്തിന്റെ മുന്നിൽ ജീവിതമാർഗ്ഗം കാണാതെ അവളും എന്നെപ്പോലെ പരിക്ഷീണയായി നിൽക്കുന്നുവെന്ന്!

തീരെ അപ്രതീക്ഷിതമായിരുന്നു ആ വാർത്ത. ബാബു എന്നോടു ഒരുദിവസം പറഞ്ഞു: "ഗോപീ! സരോജത്തിന്റെ വിവാഹം തീർച്ചപ്പെടുത്തിക്കഴിഞ്ഞു" എന്ന്. ഇടിവെട്ടേററതുപോലെ ഞാൻ തളർന്നുപോയി. എന്റെ പ്രതീക്ഷകൾ എല്ലാം തകർന്നു. ഞാൻ കെട്ടിയ മനോദുർഗ്ഗങ്ങൾ നിലംപതിച്ചു. എന്റെ മധുരസ്വപ്നങ്ങൾ ചിതറിപ്പോയി.

മാസം നാനൂററിഅമ്പതു രൂപാ ശമ്പളമുള്ള ഒരു വലിയ ഉദ്യോഗസ്ഥനായിരുന്നു അദ്ദേഹം സ്വപുത്രിക്കായി നിശ്ചയിച്ചിരുന്ന വരൻ. ആൾ സുമുഖൻ തന്നെ. ബാബുവിന്റെ സകല സമ്പാദ്യങ്ങളും സ്ത്രീധനമായി കൊടുക്കാൻ അദ്ദേഹം തീർച്ചപ്പെടുത്തിയിരുന്നു. അതിലതിശയിക്കാനില്ല. ഇക്കാലത്തു് ഭർത്താക്കന്മാരെ വിലക്കു വാങ്ങുകയാണല്ലോ പതിവ്. സരോജത്തിന് ഏററവും യോജിച്ച വരൻ തന്നെആയിരുന്നു. പക്ഷെ, എന്തുകൊണ്ടോ തീയതി അടുക്കുന്തോറും എന്റെ മനസ്സ് വല്ലാതെ നീറിത്തുടങ്ങി.

ഒരു ദിവസം സന്ധ്യക്കു ഞാൻ പതിവുപോലെ അവൾക്കു വീണ പറഞ്ഞുകൊടുത്തുകൊണ്ടിരിക്കുകയായിരുന്നു. എന്റെ അന്തരംഗത്തിലൂടെ ഒരായിരം ചിന്തകൾ പാഞ്ഞുപോയി. പെട്ടെന്ന് ഞാൻ പറഞ്ഞു: സരോജ്! ഇനി യാതൊന്നും പഠിക്കാനില്ല. എല്ലാം പൂർത്തിയായി. കുറേദിവസങ്ങൾക്കകം ഭവതി ഭർത്തൃസവിധത്തിൽ പോകും. അപ്പോൾ ഈ പാവപ്പെട്ട സാറിനെ ഭവതിക്കു ഓർമ്മയിരിക്കുമോ എന്തോ? എന്തായാലും ശരി, എന്നെ മറന്നുകളഞ്ഞാലും സംഗീതത്തെ മറക്കല്ലേ—"

ഞാൻ അവളെ നോക്കി: അവൾ കരയുകയായിരുന്നു. "ഹ!—ഇതെന്തു്" എന്നു ഞാൻ ചോദിച്ചു.

"അവിടുത്തേക്കു അറിഞ്ഞുകൂടാ, അല്ലേ?" സഗദ്ഗദം അവൾ എന്നോടു് ചോദിച്ചു.

അതെ. എന്തുകൊണ്ടെനിക്കറിഞ്ഞുകൂടാ? നല്ലതുപോലെ അറിയാം. അവൾ എന്നേയും നിഷ്കളങ്കമായി സ്നേഹിച്ചിരുന്നു. എന്നാൽ പ്രയോജനമെന്ത്?-അക്കാര്യം അറിഞ്ഞാൽ അവളുടെ പിതാവ് ഞങ്ങളെ രണ്ടുപേരേയും ജീവനോടെ ദഹിപ്പിച്ചുകളയും; തീർച്ചയാണ്!-അവൾ കരയുന്നത് കാണാനുള്ള കരളുറപ്പില്ലായിരുന്നു എനിക്ക്. "സരോജ്-വൃഥാ വല്ലതും വിചാരിച്ച് മനസ്സു പുണ്ണാക്കുന്നതെന്തിന്? ഭവതിയെ വിവാഹം ചെയ്യാനുദ്ദേശിക്കുന്ന ആ മഹാഭാഗ്യവാൻ സാമാന്യനല്ല. വലിയ ഉദ്യോഗസ്ഥൻ. നല്ല സ്വത്ത്. കാണാൻ പരമസുമുഖൻ-"

"മതി മതി. എനിക്ക് പണമോ പ്രതാപമോ ഒന്നും വേണ്ട. അദ്ദേഹം സുമുഖനോ വിരൂപനോ ആയിക്കൊള്ളട്ടെ. എനിക്കു വേണ്ടത് അവിടുന്നാണ്-"

സരോജത്തിൽനിന്നുണ്ടായ ഈ വാക്കുകൾ എന്നെ പരിഭ്രാന്തനാക്കി. ആനന്ദവും ആശങ്കയും എന്നെ ഇട്ടു വട്ടം കറക്കി. പെട്ടെന്നുണ്ടായ വികാരത്തിനടിമയായി ഞാൻ അവളുടെ മൃദുകരങ്ങളെ എന്റെ കൈക്കുള്ളിലാക്കി. ഞങ്ങളുടെ കണ്ണുകൾ നിറഞ്ഞു പ്രവഹിച്ചു.

"സ...രോ...ജ്..."

"നാ...ഥ...

അല്പനേരത്തേക്ക് യാതൊന്നും പറയുന്നതിന് ഞങ്ങൾക്ക് കെല്പുണ്ടായിരുന്നില്ല. പെട്ടെന്നു വാതൽ തള്ളിത്തുറക്കപ്പെട്ടു. ഞങ്ങൾ പരിഭ്രമിച്ച് അങ്ങോട്ടു നോക്കി. സംഹാരരുദ്രനെപ്പോലെ ബാബു അവിടെ നിൽക്കുന്നു "ഈ നാടകം തുടങ്ങിയിട്ട് എത്രനാളായി?" അദ്ദേഹം ഗർജ്ജിച്ചു. സരോജം തലകുനിച്ചു കണ്ണുനീർ വാർത്തു. ഞാൻ സവിനയം എഴുന്നേറ്റ് നിർഭയനായി അദ്ദേഹത്തെ നോക്കി. എങ്ങിനെയോ എനിക്ക് തീരെ ഭയം തോന്നിയില്ല.

"ഇത് നാടകമല്ല—യാഥാർത്ഥ്യം തന്നെ-" ഞാൻ ബഹുമാനപൂർവ്വം പറഞ്ഞു.

"ഏത്—? അദ്ദേഹം ചോദിച്ചു.

"മഹാപ്രഭോ!-ഞാനും അങ്ങയുടെ പുത്രിയും തമ്മിൽ സ്നേഹിച്ചുപോയി. ദൈഗതിയാണത്. അങ്ങ് ക്ഷമിച്ചനുഗ്രഹിക്കണം-" ഇടറുന്ന സ്വരത്തിൽ ഞാനപേക്ഷിച്ചു.

"എടാ! തന്തയില്ലാത്ത നിന്നെ ഇവിടെ കൊണ്ടുവന്ന് പഠിപ്പിച്ച്, നിന്റെ സകല സൗകര്യങ്ങളും നോക്കി, വാത്സല്യപൂർവ്വം വളർത്തിയതിനുള്ള നന്ദിയാണിത്. അല്ലേ? സ്നേഹംപോലും, സ്നേഹം! നിഷ്കളങ്കയായ ഒരു പെൺകുട്ടിയെ വഴിതെറ്റിച്ച മഹാപാപീ!—ഉം! ഇറങ്ങു വെളിയിൽ-" അദ്ദേഹം അടിമുടി വിറയ്ക്കുന്നുണ്ടായിരുന്നു. എന്റെ ഹൃദയേശ്വരിയെ അവസാനമായി ഒന്നു നോക്കിയിട്ട് ഞാൻ വേഗത്തിൽ അവിടെ നിന്ന് ഇറങ്ങി.

* * *

ശപിക്കപ്പെട്ട ആ സ്ഥലത്തു നിന്നും ഞാൻ യാത്ര പറഞ്ഞിട്ട് വർഷം രണ്ടു കഴിഞ്ഞു. പുതിയ സ്ഥലത്ത് എനിക്ക് ജീവിക്കാൻ യാതൊരു പ്രയാസവും ഉണ്ടായിരുന്നില്ല. എനിക്ക് ധാരാളം ട്യൂഷൻ കിട്ടിയിരുന്നു. ഒരു സംഗതിയെക്കുറിച്ചുള്ള ചിന്ത ഒഴിച്ചാൽ എന്റെ അവിടുത്തെ ജീവിതം ആനന്ദപ്രദമായിരുന്നുവെന്നുവേണം പറയുവാൻ. മറ്റൊന്നുമ

ല്ല അതു്. സരോജത്തെക്കുറിച്ചുള്ള സ്മരണം. അതു് എന്റെ ജീവരക്തത്തിൽ ഒട്ടിപ്പിടിച്ചു്, പ്രാണവായുവിൽ കലൎന്നുപോയി. പല വിവാഹാഭ്യൎത്ഥനകളും ഇതിനിടക്കുണ്ടായി. പക്ഷെ ഞാനതു് സ്വീകരിച്ചില്ല. എന്റെ ഹൃദയത്തിൽ സരോജത്തിനു മാത്രമേ സ്ഥാനമുള്ളു.

ആറുമാസംകൂടെ കഴിഞ്ഞു. ഭൂതകാലത്തെ മധുരസ്മരണകൾ എന്നെ ഉണൎത്തിവിട്ടു. എനിക്കു് എന്റെ നാട്ടിൽ പോകാനൊരു മോഹം തോന്നി. ആദ്യം ഞാനതു് സ്വയം നിയന്ത്രിച്ചു. പക്ഷെ ഫലപ്പെട്ടില്ല. ഒടുവിൽ ഒരു ദിവസം ഞാൻ നാട്ടിലേക്കു് തിരിച്ചു.

ഞാൻ വന്നു. ഞാനും സരോജവും തമ്മിൽ പരിചയമായ നാട്ടിൽ വന്നുചേൎന്നു. ഈശ്വരാ! അവളെ ഒരു നോക്കെങ്കിലും കാണാൻ സാധിച്ചെങ്കിൽ! എന്നു ഞാൻ അകമലിഞ്ഞു് പ്രാൎത്ഥിച്ചു.

ഒരു മാസത്തേക്കു് ഞാനൊരു വീടു വാടകക്കെടുത്തു. ഒരു വലിയ മാളികയായിരുന്നു അതു്. അതേകാമ്പൗണ്ടിൽ തന്നെ വേറൊരു കൊച്ചുകുടിലും ഉണ്ടായിരുന്നു.

ഉച്ചക്കു് ഒരു മണിയായിരിക്കും. മുഷിഞ്ഞതിനാൽ രണ്ടു കീൎത്തനം വായിക്കാമെന്നു് വിചാരിച്ചു് ഞാൻ വീണ കൈയിലെടുത്തു. അതേ സമയത്തു് വേറൊരു വീണാനിനദം എന്റെ ശ്രവണപുടങ്ങളിൽ പതിഞ്ഞു. ആ ഗാനമാധുരിയിൽ, ഞാൻ സൎവ്വം മറന്നു് ലീനചിത്തനായിരുന്നുപോയി. സാവധാനത്തിൽ ഞാൻ എഴുന്നേററു് ജന്നലിൽക്കൂടെ വെളിയിലേക്കു നോക്കി. കൊച്ചു വീട്ടിൽ നിന്നാണു് ആ ഗാനാമൃതം പ്രവഹിച്ചതെന്നു കണ്ടപ്പോൾ എനിക്കു് വളരെ അതിശയം തോന്നി. ഒന്നുരണ്ടു നിമിഷങ്ങൾ കഴിഞ്ഞപ്പോൾ വീണസ്വരത്തോടൊരുമിച്ചു് ഒരു മൃദുവായ ശബ്ദവും കിളൎന്നുപൊങ്ങി. കോകിലഗാനം തന്നെ ആയിരുന്നു അതു്. ആ ശബ്ദം കേട്ടയുടൻ എനിക്കു രോമാഞ്ചമുളവായി.

അതെ-എന്റെ സരോജത്തിന്റെ മധുരശബ്ദമായിരുന്നു അതു്. പക്ഷെ ഈ നിലയിൽവരാൻ കാരണമില്ലല്ലോ. എനിക്കു് ഒരു വിഭ്രാന്തി നേരിട്ടു. ഝടിതിയിൽ ഞാൻ മുറിയിൽ നിന്നു് പുറത്തിറങ്ങി, ആ ചെറിയ ഭവനത്തെ ലക്ഷ്യമാക്കി ദ്രുതഗതിയിൽ നടന്നു.

ഞാൻ കണ്ടു. ആശങ്കയാൽ ഞാൻ സൎവ്വാംഗം വിയൎത്തുപോയി. അതു് അവൾതന്നെ ആയിരുന്നു. എന്റെ പ്രിയപ്പെട്ട സരോജ്! മുമ്പിൽ അലങ്കരിച്ചു് വച്ചിരുന്ന ദേവിയുടെ ചിത്രത്തിനെതിരെ, ധ്യാനനിമഗ്നയായി, പരിസരം മറന്നിരുന്നു് അവൾ മധുരമായി ഗാനം ചെയ്യുകയായിരുന്നു. അടച്ചിരുന്ന ആ കൺപോളകൾക്കിടയിലൂടെ പ്രവഹിച്ചിരുന്ന ബാഷ്പപൂരം അവളുടെ കപോലങ്ങളിലൂടെ, മടിയിൽ വീണുകൊണ്ടിരുന്നു. പതറുന്ന സ്വരത്തിൽ, മൃദുവായി ഞാൻ വിളിച്ചു: "സരോജ്".

അവൾ തിരിഞ്ഞുനോക്കി. അൽഭുതവും ആനന്ദവും ആ മുഖമണ്ഡലത്തിൽ തത്തിക്കളിച്ചു. "അങ്ങ്—ഇവിടെ—എങ്ങിനെ—" എന്നവൾ വിക്കി വിക്കി ചോദിച്ചു.

"അതു പറയാം—ഭവതി ഈ വിധത്തിൽ ആകാൻ കാരണം—" എന്നു് ഞാൻ ചോദിച്ചു.

"എല്ലാം വിധി!—അച്ഛന്റെ വ്യവസായശാല യുദ്ധം നിമിത്തം പൂട്ടേണ്ടതായി വന്നു. പണസംബന്ധമായ ഇടപാടുകാരെ തൃപ്തിപ്പെടുത്താനായി ബാക്കി സ്വത്തുക്കളെല്ലാം വില്ക്കേണ്ടതായും വന്നുചേർന്നു. എല്ലാം കണ്ണടച്ചു തുറക്കുന്നതിനു മുൻപു കഴിഞ്ഞു. ഞങ്ങൾ ഈ നിലയിലുമായി—" ഒരു നെടുവീർപ്പോടെ അവൾ പറഞ്ഞു

"അപ്പോൾ ഭവതിയുടെ ഭർത്താവ്—" ശങ്കയോടെ ഞാൻ ചോദിച്ചു.

"വിവാഹം നടന്നില്ല. അതിനു മുൻപാണിതെല്ലാം സംഭവിച്ചതു്. അതിനാൽ അവർ മാറിക്കളഞ്ഞു."

എന്റെ ഹൃദയം ആനന്ദത്താൽ അതിവേഗം തുടിച്ചു-" ഓമനേ!—ഇനിയെങ്കിലും ദൈവം നമ്മെ ഒന്നു ചേർക്കുമോ"?

"തീർച്ചയായും—" എന്നു പറഞ്ഞുകൊണ്ടു് ഒരാൾ അവിടെ വന്നു. ബാബു തന്നെ. പക്ഷെ അന്നത്തേതിൽ നിന്നു് എന്തൊരു വ്യത്യാസം!—"ഗോപി! എനിക്കു മാപ്പുതരൂ—ധനപ്രമത്തതയാലുള്ള അഹങ്കാരത്തിനു തക്കശിക്ഷ എനിക്കു് ലഭിച്ചു. പ്രിയപ്പെട്ട മകളേ!—നീയും ഈ അച്ഛന്റെ കുറ്റത്തെ ക്ഷമിക്കണേ!—"

ആ ഗംഭീരാശയൻ പൊട്ടിക്കരഞ്ഞുപോയി—

# മധുവിധു

(മിസ്സ് തങ്കമ്മവർഗ്ഗീസ്)

"രാധേ, രാധേ! നമുക്കു നല്ലകാലം തുടങ്ങിപ്പോയി. ഇനിയും എന്റെ അനുജത്തിക്കു് വളരെ കഷ്ടപ്പെടേണ്ടിവരികയില്ല. മാനേജർ എന്റെ ശമ്പളം അൻപതുരൂപ്പികയായി വർദ്ധിപ്പിച്ചിരിക്കുന്നു. ഒരുകപ്പ് ചൂടുചായ വേഗം തരൂ." മാധവൻനായർ കോട്ടഴിച്ചിടാനായി തന്റെ മുറിയിലേക്കുപോയി. രാധ നിന്നിമേഷം അയാളെ നോക്കികൊണ്ടു് നിർവ്വികാരയായിരുന്നു. സഹോദരന്റെ ശമ്പളക്കൂടുതൽ കാര്യം കേട്ടിട്ടു് അവൾക്കു് യാതൊരു സന്തോഷവും തോന്നിയില്ല. പ്രത്യുത, എന്തോ ഒരസുഖമാണു് അവളുടെ മുഖത്തു് പ്രത്യക്ഷമായതു്. മാധവൻനായർ തിരിച്ചുവന്നു് അവളുടെ സമീപമിരുന്നു. അവൾ ഫ്ളാസ്ക്കിൽ തയാറാക്കിവെച്ചിരുന്ന ചായ ഒഴിച്ച് മേശപ്പുറത്തുവെച്ചു. കപ്പ് കയ്യിലെടുത്തുകൊണ്ടു് അയാൾ ചോദിച്ചു. "അനുജത്തീ! നിനക്കു സുഖമില്ലേ? മുഖമെന്തേ ഇന്നു വാടി ഇരിക്കുന്നതു്? എന്റെ അനുജത്തിയുടെ ചന്ദ്രസമാനം പ്രസന്നമായിരിക്കുന്ന മുഖത്തു് ഒരു കാർമേഘച്ഛായ കാണുന്നതെന്തുകൊണ്ടു്? എന്റെ ഉദ്യോഗക്കയററക്കാര്യം കേൾക്കുമ്പോൾ നീ സന്തോഷിക്കുമെന്നല്ലേ ഞാൻ കരുതിയിരുന്നതു്.

"ചേട്ടാ!" രാധ മെല്ലെ ഒന്നു വിളിച്ചു. മാധവൻനായർ തല ഉയത്തിനോക്കി. "ചേട്ടാ, ആ മാനേജരുടെ കൃപാദൃഷ്ടി ഈയിടെ ചേട്ടനിൽ അധികമായി പതിയുന്നതെന്തുകൊണ്ടാണു് എന്നറിയുന്നില്ല. ഏതെങ്കിലും ദുരവസ്ഥ വന്നുചേരുമോ എന്നാണെനിക്കു ഭയം. അയാൾ നല്ല മനുഷ്യനാണോ എന്നും എനിക്കു സംശയം തോന്നാറുണ്ടു്" രാധ പറഞ്ഞു.

"അനിയത്തീ, നിന്റെ സംശയം അസ്ഥാനത്തിലാണു്. അദ്ദേഹം വളരെ നല്ലയാളാണു്. ചെറുപ്പമാണെങ്കിലും നല്ല പാകത വന്നമനസാണു്. നീ വെറുതെ ശങ്കിക്കുകയാണു്. ഒന്നാലോചിച്ചുനോക്കൂ. ബി. എ. ഫസ്ററ് ക്ലാസിൽ പാസായിട്ടു് ഒരുദ്യോഗത്തിനു് അലഞ്ഞുനടന്നിട്ടു് ഒരുത്തരും തരാനില്ലായിരുന്നു. ഇദ്ദേഹത്തിന്റെ ദയവില്ലായിരുന്നെങ്കിൽ നാം കഷ്ടപ്പെട്ടുമായിരുന്നു. മാതാപിതാക്കളോ ബന്ധുക്കളോ ധനമോ ഇല്ലാത്ത നമ്മുടെ ഏകബന്ധു അദ്ദേഹമാണു്. അദ്ദേഹത്തെക്കുറിച്ചു് അന്യായമായി ചിന്തിച്ചാൽക്കൂടി പാപമുണ്ടു്."

"അങ്ങനെയായിരിക്കാം, എന്റെ തെററിദ്ധാരണയായിരിക്കാം. എന്തോ; ചേട്ടൻ ഓഫീസിലായിരിക്കുമെന്നറിയാമായിരുന്നാലും കൂടി ചിലപ്പോൾ അദ്ദേഹം കാർനിർത്തി 'ഹാറൻ, അടിക്കും. ഞാൻ വെളിയിൽ ചെല്ലുമ്പോൾ മി. മാധവൻനായരുണ്ടോ എന്നു ചോദിക്കും: 'ഇല്ല, എന്നു ഞാൻ പറയുമ്പോൾ പുഞ്ചിരിതൂകിക്കൊണ്ടുപോകും. ഇതൊക്കെയാണെനിക്കു പിടിക്കാത്തതു്."

"ഓഹോ! ഇതാണോ കാര്യം? അദ്ദേഹം അങ്ങനെ ഒന്നു ചോദിച്ചുപോയാൽ; അഥവാ കണ്ടുപോയാൽ എന്തുദോഷം വരാനാണു്. വല്ലതും അത്യാവശ്യമുണ്ടോ

യിട്ടായിരിക്കാം തിരക്കുന്നതു്. ആകട്ടെ അടുത്തമാസം മുതൽ ഒരു പ്യൂണിനെവെച്ചുകളയാം. അപ്പോൾ എൻെറ അനുജത്തിക്കു സഹായമാകും."

മാധവൻ നായരുടെ സ്വദേശം കൊച്ചിയാണു്. മാതാപിതാക്കളുടെ മരണവും ധനാഭാവവും അദ്ദേഹത്തെ ഏകദേശം ഒരു വർഷത്തോളം വല്ലാതെ കഷ്ടപ്പെടുത്തി. ഈ ലോകത്തിൽ അദ്ദേഹത്തിനുള്ള ഏക ബന്ധു ഇളയസഹോദരിയായ രാധയാണ്. അവൾ നല്ല അഴകുള്ള യുവതിയാണ്. മട്രിക്കുലേഷൻവരെ പഠിച്ചിട്ടുണ്ടു്. സഹോദരനു് യാതൊരുവിധമായ നൈരാശ്യവും ദുഃഖവും ഉണ്ടാകരുതെന്നു കരുതി അവൾ ഗൃഹഭരണസംബന്ധമായ യാതൊരു ക്ലേശങ്ങളും അദ്ദേഹത്തെ അറിയിച്ചിരുന്നില്ല. സദാപ്രസന്നവദനേയായി പെരുമാറിയിരുന്നു. മൂന്നു മാസമെ ആയിട്ടുള്ളു മി. നായക്കു് എറണാകുളത്തുള്ള ഈ ഫാക്ടറിയിൽ ജോലികിട്ടിയിട്ടു്. മുപ്പതു രൂപ ശമ്പളം കൊണ്ടു് ആ സഹോദരീസഹോദരന്മാർ സംതൃപ്തിയോടും സന്തോഷത്തോടും കൂടെ ജീവിതം കഴിച്ചു. മാനേജർ മി. ശങ്കരമേനോൻ ഒരു നല്ല മനുഷ്യനാണു്. മുപ്പതു മുപ്പത്തഞ്ചുവയസ്സു പ്രായമായെങ്കിലും ഇപ്പോഴും അവിവാഹിതനാണു്; കാറുണ്ടു്, നല്ല ശമ്പളമുണ്ടു്. അദ്ദേഹത്തിനു് മാധവൻനായരുടെ ശോകകഥ കേട്ടപ്പോൾ ദയവുതോന്നി. ആ ദയവിൻെറ ഫലമായിട്ടാണ് മാധവൻനായക്കുദ്യോഗം കിട്ടിയതു്.

മാനേജർ രാവിലെയും വൈകിട്ടും ബംഗ്ലാവിലേക്കും, ഫാക്ടറിയിലേക്കും പോകുന്നതും വരുന്നതും മാധവൻനായരുടെ കൊച്ചു വാടകക്കെട്ടിടത്തിൻെറ മുൻപിൽ കൂടെയാണ്. അദ്ദേഹത്തിൻെറ കണ്ണുകൾ ഒരു ദിവസം വൈകിട്ടു്, കുളിച്ചു് വെള്ളമാറി, കാൽമുട്ടുകൾ വരെ കിടക്കുന്ന അഴിഞ്ഞ തലമുടിയുമായി വരാന്തയിൽ തൂണും ചാരിനിൽക്കുന്ന രാധയിൽ പതിഞ്ഞു. അന്നുമുതൽ ആ യുവതിയെ കാണുന്നതിനും എന്തെങ്കിലും സംസാരിക്കുന്നതിനും ജിജ്ഞാസ തോന്നിത്തുടങ്ങി.

ഉദ്യോഗക്കയററം കിട്ടിയ ദിവസം മാധവൻ നായരുടെ സന്തോഷത്തിനും ഉല്ലാസത്തിനും അതിരില്ലായിരുന്നു. സിനിമക്കുപോകാൻ അയാൾ രാധയെ നിർബന്ധിച്ചു. അവൾക്കു നിർബന്ധത്തിനു വഴിപ്പെടേണ്ടിവന്നു. തയാറായി വെളിയിൽ ഇറങ്ങിയപ്പോൾ ഒരു കാർ വരുന്നതുകണ്ടു് അവർ റോഡരുകിലേക്കല്പം മാറിനിന്നു. കാറ് വന്നുനിന്നു. "ഹലോ! മി. നായർ; എവിടേക്കാ?"

"സിനിമയ്ക്കു"

"ഗുഡ് ഞാനും അതിനുതന്നെ. നിങ്ങൾ നടന്നുപോയാൽ ലേററാകും. കയറിക്കോളൂ. നമുക്കു് ഒന്നിച്ചു് പൊയ്ക്കളയാം" മാനേജർ കാർ തുറന്നു.

മി. നായർ രാധയെ നോക്കി. അവൾ മുഖഭാവത്താൽ അതൃപ്തി പ്രദർശിപ്പിച്ചു.

"എന്താ മിസ് രാധാ ദേവിക്കു് വല്ല വിരോധവുമുണ്ടോ? കയറണം. നേരമാകുന്നു."

മി: നായക്കു് മാനേജരദ്ദേഹത്തിൻെറ ക്ഷണം നിരസിക്കാനുള്ള ധൈര്യമില്ലായിരുന്നു.

"കയറു രാധേ" അയാൾ മെല്ലെ പറ

ഞ്ഞു. അവൾ അനുസരിച്ചു. കാർ പാഞ്ഞു. മാനേജരദ്ദേഹത്തിന്റെ ഡ്രൈവർ മൂന്നു ഫസ്ററ് ക്ലാസ്സ് ടിക്കററുകൾ വാങ്ങി. മാധവൻനായർ കൂടക്കൂടെ രാധയുടെ മുഖത്തേക്കു നോക്കിയിരുന്നു. അവൾ യാതൊന്നും സംസാരിച്ചില്ല. മാനേജർ പല കാര്യങ്ങളെക്കുറിച്ചും സരസമായി, ഫലിതമയമായി സംസാരിച്ചുകൊണ്ടിരുന്നു. രാധയ്ക്കു് അദ്ദേഹത്തോടു തോന്നിയിരുന്ന വെറുപ്പ് കുറഞ്ഞുതുടങ്ങി. ഇന്റർവെൽ ആയി മാധവൻനായർ സിഗ്രററ് വാങ്ങാനായി വെളിയിലേക്കു പോയി. അല്പം ദൂരെ ഇരുന്നിരുന്ന മാനേജർ രാധയെ നോക്കി. അവളും നോക്കി; പെട്ടെന്നു തലകുനിച്ചു. "രാധേ! വെറും 'കൺട്രി', ആകരുതെ മനുഷ്യരെ കണ്ടാൽ ഇത്ര ഭയമോ"? മാനേജർ ചോദിച്ചു. രാധ ഒന്നും പറഞ്ഞില്ല; അവൾ പുഞ്ചിരിയോടുകൂടി അദ്ദേഹത്തെ ഒന്നു നോക്കി. അദ്ദേഹത്തിനു് തൃപ്തിയായി.

സിനിമാ അവസാനിച്ചു. എല്ലാവരും കാറിൽകയറി. പുറകിലത്തെ സീററിൽ നടുക്കു മാധവൻനായരും രണ്ടു സൈഡിലും രാധയും മാനേജരും ഇരുന്നു. സീററിന്റെ പുറകിൽ വെച്ചിരുന്ന രാധയുടെ കൈ മാനേജരുടെ കയ്യിൽ ഒന്നമന്നു. അവൾ ഭയത്തോടെ കൈവലിച്ചെടുത്തു.

വീട്ടിലെത്തി ഊണുകഴിക്കാനിരുന്നപ്പോൾ മാധവൻനായർ മാനേജരുടെ ഗുണഗണങ്ങൾ പ്രകീർത്തിക്കാൻ തുടങ്ങി; ഇപ്രാവശ്യം തന്റെ സഹോദരി പരിഹാസമൊട്ടുകുന്നില്ലല്ലോ എന്നു് ആന്തരാ സന്തോഷിച്ചു. ആ രാത്രി രാധക്കു ശരിയായ ഉറക്കം വന്നില്ല. അവൾ സ്ത്രീസഹജമായ വിവിധ ചിന്തകൾക്കധീനയായിക്കിടന്നു.

ഇപ്പോൾ മാനേജരെ കാണുന്നതിലോ സംസാരിക്കുന്നതിലോ രാധയ്ക്കു വിരോധമില്ല; നേരെമറിച്ചു് ആഗ്രഹം തോന്നിത്തുടങ്ങി.

"അനിയത്തീ നാളെ മുതൽ എനിക്കു നൈററ് ഡ്യൂട്ടികൂടി നോക്കേണ്ടിവരും. നിനക്കു തനിച്ചു പേടിയുണ്ടെങ്കിൽ ഒരു വേലക്കാരനെക്കൂടെ ആക്കാം" മാധവൻ നായർ പറഞ്ഞു.

"വേണ്ട ചേട്ടാ. ഈ ക്ഷാമം പിടിച്ച കാലത്തു് ഒരാളിനുകൂടി ചെലവന്വേഷിക്കുന്നതെന്തിനു് എനിക്കൊരു പേടിയുമില്ല" രാധ മറുപടി പറഞ്ഞു.

മാനേജരുടെ പ്രേമപാശത്തിൽ സാധു രാധ കുരുങ്ങിക്കഴിഞ്ഞു. അദ്ദേഹത്തിന്റെ പ്രതിജ്ഞകളും, തേൻമൊഴികളും, പ്രേമപ്രകടനങ്ങളും ആ സാധു യുവതിയെ പാട്ടിലാക്കാൻ പര്യാപ്തമായിരുന്നു. അവളെ അല്ലാതെ വേറൊരു യുവതിയെ അദ്ദേഹം സ്വപ്നം കാണുകകൂടി ഇല്ല എന്നു് എത്രയോ പ്രാവശ്യം കൈയ്യടിച്ചുകഴിഞ്ഞു. മാധവൻനായരുടെ നൈററ്ഡ്യൂട്ടി ഫാക്ടറിയിലും, മാനേജരുടെ നൈററ് ഡ്യൂട്ടി രാധാഭവനത്തിലുമായിരുന്നു.

മാസം അഞ്ചുകഴിഞ്ഞു. രാധയ്ക്കു് പുറത്തറിയിക്കാതിരിക്കാൻ നിവൃത്തിയില്ലെന്നുള്ള ഘട്ടം വന്നുചേർന്നു. മാനേജർ അറിഞ്ഞു; അല്പം പരിഭ്രമിച്ചു; പക്ഷെ സമാശ്വസിപ്പിച്ചു. ജോലിയെ ശരണം എന്നു പറഞ്ഞു നടക്കുന്ന സാധു മാധവൻനായർക്കുണ്ടോ സ്ത്രീകളുടെ പാരവശ്യത്തിന്റെയും ക്ഷീണത്തിന്റെയും കാര

ണം മനസ്സിലാകുന്നു!

"ഇന്നെന്താ ചേട്ടാ താമസിച്ചുപോയത്. ചായ ആറിത്തണുത്തു ചോറും തണുത്തു കാണുമല്ലോ"—രാധ ചോദിച്ചു.

"ചായ ആറിക്കോട്ടെ, ഇന്ന് ഒരു വലിയ ചായസൽക്കാരം കഴിഞ്ഞുവരികയാണ്. മാനേജരദ്ദേഹത്തിന്റെ വീട്ടിൽ തിരുവനന്തപുരത്തുകാർ ചിലർ വന്നിരിക്കുന്നു."

"വിശേഷിച്ച്?"

"ജാതകം മാറാൻ. പെൺകുട്ടി ബി. ഏക്കാരിയാണ്. ഫോട്ടോ കണ്ടു; തരക്കേടില്ല. അദ്ദേഹത്തിനും പിടിച്ചു."

"അല്ലാ രാധേ! നിനക്കെന്തുപററി?" അയാൾ ചാടി എഴുന്നേററു. ബോധംകെട്ട് താഴെവീണ അനുജത്തിയെ എടുത്ത് കട്ടിലിൽ കിടത്തി, മുഖത്തു വെള്ളം തളിച്ചു. അല്പസമയം കഴിഞ്ഞ് അവൾ കണ്ണുതുറന്നു.

"അനിജത്തീ, നിനക്കെന്തുപററി?"

"എന്തോ! ചേട്ടാ എന്നോടു ക്ഷമിക്കണം. ഞാൻ ചേട്ടനെ വഞ്ചിച്ചു, അപമാനപാത്രമാക്കി. ഞാൻ മഹാപാപിയാണ് ദൈവശിക്ഷയാണിത്. ജ്യേഷ്ഠാ! കൃതഘ്നയായ എന്റെ വിരഹത്തിൽ അവിടുന്നു ദുഃഖിക്കരുതെ. ഞാൻ മരിക്കും" അവൾ പുലമ്പി; കണ്ണുനീർതൂകി. ബോധക്കേടിൽ അസംബന്ധം പുലമ്പുകയാണെന്ന് കരുതി മാധവൻ നായർ പറഞ്ഞു. "കുഞ്ഞേ! നിനക്കെന്താ സുഖക്കേടാണ്. സമാധാനമായി കിടന്നുറങ്ങു. രാവിലെ ഡാക്ടരെ വിളിച്ചുകൊണ്ടുവരാം. അയാൾ അനുജത്തിയെ കമ്പിളി എടുത്തു പുതപ്പിച്ചിട്ട് തന്നത്താൻ വിളമ്പി ഊണുകഴിച്ചു.

"രാധേ! ക്ഷീണം മാറിയില്ലേ"? എന്നു ചോദിച്ചുകൊണ്ട് രാവിലെ മാധവൻനായർ മുറിയിൽ പ്രവേശിച്ചു. രാധയെ കണ്ടില്ല. ഉറക്കെ വിളിച്ചു; പ്രതിധ്വനി മുറികളിൽ മുഴങ്ങി. അയാൾ പരിഭ്രാന്തനായി. തലേദിവസം അവൾ പറഞ്ഞ വാക്കുകൾ ഓർത്തു. ദുഃഖവും പരിഭ്രമവും അസ്വസ്ഥനാക്കി" എന്റെ രാധേ! നീ എന്നെ ഏകാകിയായി ഈ ലോകത്തിൽ തള്ളിയിട്ട് എവിടെപോയി മറഞ്ഞു? അയാൾ അവളുടെ മെത്തയിൽ കമന്നു കിടന്നു പൊട്ടിക്കരഞ്ഞു. "എന്റെ ഏതൊരു പ്രവൃത്തിയാണ് നിന്നെ തിരോഭൂതയാക്കാൻ കാരണം?" അയാൾ പുലമ്പി.

= = =

ആറുമാസം കഴിഞ്ഞു. മാനേജർ തന്റെ നവവധുവുമായി, അവളുടെ ആഗ്രഹപ്രകാരം 'മധുവിധു, കൊണ്ടാടാൻ കന്യാകുമാരിയിലേക്കു യാത്രയായി. അദ്ദേഹത്തിന്റെ കന്യാകുമാരിയിലേക്കുള്ള യാത്രാവിവരം തിരുവനന്തപുരം വാർത്തകളുടെ കൂട്ടത്തിൽ പത്രത്തിൽ സ്ഥലം പിടിച്ചിരുന്നു; എന്തെന്നാൽ തിരുവനന്തപുരത്തെ ഒരു ഗസററഡ് ഉദ്യോഗസ്ഥന്റെ പുത്രി ഇന്ദിരാദേവി ബി. ഏ. യാണ് അദ്ദേഹത്തിന്റെ പത്നി. ററി. ബി. യിലെ ഒരു മുറിയിൽ മാനേജരും ഭാര്യയും നിദ്രാവിഹീനരായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു. മാനേജർ പറഞ്ഞു—ഇന്ദു! വാസ്തവത്തിൽ നിനക്കു യോജിച്ച പേരാണിത്. എന്റെ ഓമനയുടെ സൗന്ദര്യം കണ്ടാൽ ചന്ദ്രനും ലജ്ജിക്കും. ഞാൻ ഈ ജന്മം ഒരു സ്ത്രീയെ സ്പർശിക്കയോ വിവാഹം ചെയ്കയോ ഉണ്ടാവില്ലെന്നു നിശ്ചയിച്ചിരുന്നതാ

ണ്. ആ ഫോട്ടോയിൽ ഈ മുഖം കണ്ടപ്പോഠം ആ നിശ്ചയമെല്ലാം തെററി." അയാഠം ആവേശപൂവ്വം അവളെ ആലിംഗനംചെയ്തു.

"ദുഷ്ടാ! കൂസലില്ലാതെ കള്ളംപറയുന്ന നിൻെറ നാക്കു് താണുപോകും. ഉതുപോലെ എത്ര കപടനാടകം ആടിയാൽ, മധുവിധു കഴിഞ്ഞാൽ നിൻെറ ജീവിതം അവസാനിക്കും. നീ സ്പർശിക്കാത്ത; ഇതുപോലെ ആലിംഗനം ചെയ്യാത്ത ഒരു ശരീരം നാളെ തിരമാലയിൽ കളിക്കുന്നതുകാണാം. പത്തുമാസം മുൻപു് നീ ഇതുപോലെ 'മധുവിധു, കൊണ്ടാടിയ ഫലമാണിതു്. ഇതിൻെറ അവകാശി നീതന്നെ." കതകു് തള്ളിതുറന്നു് അകത്തു പ്രവേശിച്ച ആ സ്ത്രീ ശ്വാസംനിത്താതെ പറഞ്ഞു."

"ആരു്, രാധയോ!" മാനേജരുടെ ശരീരം ഭയത്താൽ വിറച്ചു.

"അതെ രാധതന്നെ നിന്നാൽ വഞ്ചിതയായ രാധ." അവഠം തുണിയിൽ പൊതിഞ്ഞ ഒരു സാധനത്തെ മെത്തയിലേക്കു് വലിച്ചെറിഞ്ഞിട്ടു് ഓടി അന്ധകാരത്തിൽ മറഞ്ഞു. മാനേജർ നിന്ന നില്പിൽനിന്നു. ഇന്ദിര ഭയത്തോടെ കട്ടിലേക്കും, ഭത്താവിനേയും മാറിമാറിനോക്കി. ഒരു പിഞ്ചുപൈതൽ കാലുംകയ്യും ഇട്ടടിച്ചു് 'മാ. മാ, എന്നു് കരച്ചിൽ തുടങ്ങി.

---

# ഗൃഹകാര്യോപദേശം

## ഭർത്താവിനോട്

നിങ്ങൾ ഭാര്യയെ നേരത്തെ അറിയിക്കാതെ ഒരു സ്നേഹിതനെക്കൂടി ആഹാരം കഴിക്കാൻ കൂട്ടിക്കൊണ്ടുവരരുത്. അതു് അവരെ നിങ്ങൾ അകാരണമായി ലജ്ജിപ്പിക്കുകയാണ്.

അതിഥികളുടെ മുമ്പിൽവെച്ചു് ഭാര്യയെ നിങ്ങൾ പരിഹസിക്കരുതു്. അതിഥിയെ വിനോദിപ്പിക്കാനാണ് നിങ്ങൾ അങ്ങനെ ചെയ്യുന്നതെങ്കിലും ഭാര്യയുടെ അഭിമാനത്തിന് അതുകൊണ്ടു നിങ്ങൾ ക്ഷതമുണ്ടാക്കുകയാണ്.

പരിചാരകവൃന്ദങ്ങളെക്കൊണ്ടു് വീട്ടുകാര്യം മുഴുവൻ ചെയ്യിച്ചിട്ടു് ഭാര്യയെ നിങ്ങൾ അലസത ശീലിപ്പിക്കരുതു്. അതു് അവരുടെ ശരീരത്തെ സ്ഥൂലിപ്പിക്കയും രക്തശുദ്ധി കുറയ്ക്കുകയും ചെയ്യും.

നിങ്ങൾ ജോലികഴിഞ്ഞു ഗൃഹത്തിൽ വന്നാൽ വെരുകു, കൂട്ടിനുള്ളിൽ ഓടി നടക്കുന്നതുപോലെ ഗൃഹത്തിനുള്ളിൽ ഓടി നടക്കരുതു്. അതു നിങ്ങളുടെ ഗൗരവത്തെക്കുറയ്ക്കും. ഒരിടത്തടങ്ങിയിരുന്നു വിശ്രമവേളയ്ക്കു പററിയ പ്രവൃത്തി വല്ലതും ചെയ്യുക.

ശ്രമത്താൽ ചോർന്നുപോയ ശക്തിയെ വിശ്രമിച്ചു വീണ്ടെടുക്കാനായി വീട്ടിനുള്ളിൽ നിങ്ങൾക്കു് ഒരു പ്രത്യേക സ്ഥലം ഉണ്ടായിരിക്കണം.

ആരോടും വാഗ്ദാനം ചെയ്യുന്നതു സൂക്ഷിച്ചു വേണം. നിസ്സാരകാര്യമായാലും ഭാര്യയോടു് ഒരിക്കലും വാഗ്ദാനലംഘനം ചെയ്യരുതു്.

സാമുദായികമായ ഉത്സവദിനങ്ങളിൽ ഭാര്യയ്ക്കു വസ്ത്രം മുതലായതു വാങ്ങിക്കൊടുക്കുന്ന നടപടി ആ സമയത്തുതന്നെ ചെയ്യേണം.

വസ്ത്രധാരണകാര്യങ്ങളിലും ക്ഷൗരാദി ശുചിത്വവിഷയങ്ങളിലും നിങ്ങൾ അലസനായി നടക്കരുതു്. ഭർത്താവു് ഒരു മദ്ധ്യവയസ്കനാണെങ്കിലും അദ്ദേഹത്തെ ഒരു യുവാവിനെപ്പോലെ കാണാനാണ് ഭാര്യ ആഗ്രഹിക്കുന്നതു്.

## ഭാര്യയോടു്

ഗൗരവതരമായ ജോലികളിൽ ഏർപ്പെട്ടിരിക്കുന്ന നിങ്ങളുടെ ഭർത്താവിന്റെ മുറിയിൽ കൂടെക്കൂടെ കടന്നുചെന്നു് അദ്ദേഹത്തിന്റെ ശ്രദ്ധയെ നിങ്ങൾ ശിഥിലമാക്കരുതു്. അതു് അദ്ദേഹത്തിന്റെ ജോലിയെ വർദ്ധിപ്പിക്കും.

ഗൃഹോപകരണങ്ങൾ അനിയന്ത്രിതമായിക്കിടക്കാൻ ഇടയാക്കരുതു്. നിങ്ങളുടെ ഭർത്താവു് അതു കാണുമ്പോൾ ഗൃഹനായികയുടെ അശ്രദ്ധയെപ്പററി ചിന്തിക്കാനിടയാകും.

മലിനവസ്ത്രങ്ങൾ അതു ശേഖരിക്കാനുള്ള സ്ഥാനത്തുതന്നെ സൂക്ഷിക്കണം. അഴുക്കു തുണികൾ വീട്ടിൽ അങ്ങിങ്ങായി ഇട്ടിരിക്കുന്നതു നിങ്ങളുടെ ഭർത്താവിന് തീരെ ഇഷ്ടമില്ലാത്ത ഒരു സംഗതിയാണ്.

നിങ്ങളുടെ അടുക്കളക്കാര്യങ്ങൾ മുഴുവൻ വേലക്കാരെ ഏൽപ്പിച്ചിട്ടിരുന്നുകളയരുതു്. അവർ പശുവിൻനെയ്യു് ഒഴിച്ചു് അടുപ്പുകത്തിക്കയും പാൽക്കട്ടികൊടുത്തു പൂച്ചയെ വളർത്തുകയും ചെയ്യും.

പഴങ്ങളും മധുരപദാർത്ഥങ്ങളും മററും ചീത്തയാകുന്നതുവരെ വെച്ചിരുന്നു കളയരുതു്. നിങ്ങളും ഭർത്താവും കുഞ്ഞുങ്ങ

ളോ ഉപയോഗിച്ചു കഴിഞ്ഞു ശിഷ്ടമുള്ളതു ഭൃത്യജനങ്ങൾക്കു് കൊടുക്കുക.

ശിശുക്കളെ ഭർത്താവിൻ്റെ മുറിയിൽ എപ്പോഴും കൊണ്ടുപോകുന്ന പതിവു നല്ലതല്ല. കുഞ്ഞുങ്ങളോടു് അദ്ദേഹത്തിനു തീർച്ചയായും സ്നേഹമുണ്ടായിരിക്കാം. പക്ഷേ കുഞ്ഞുങ്ങൾ അടുത്തുണ്ടായിരിക്കുന്നതു ചിലപ്പോൾ അദ്ദേഹത്തിനിഷ്ടമായിരിക്കയില്ല.

സമയവ്യയത്തിനും ക്ഷീണത്തിനും കാരണമാണെന്നു കണ്ടു് ഗർഭധാരണത്തെ നിങ്ങൾ ഉപേക്ഷിക്കരുതു്. അമ്മയായിരിക്കുക എന്നുള്ളതാണു് ഒരു സ്ത്രീയുടെ പ്രധാനകർത്തവ്യം.

(അൽഹിലാൽ)

# സ്വതന്ത്ര

ജി. ബാലകൃഷ്ണപിള്ള; കൊട്ടാരക്കര.

ഒഴിഞ്ഞ കയ്യോടെയാണു ശങ്കരൻ അന്നും വീട്ടിൽ തിരിച്ചെത്തിയതു്. ഒററ കാശുപോലും അവനു കൂലി കിട്ടിയില്ല. അവൻ വളരെ നിർബന്ധിച്ചു. പലതും പറഞ്ഞു. മുതലാളിയുടെ വാക്കിനു യാതൊരു വ്യത്യാസവുമുണ്ടായില്ല. അയാൾ ഒരു സ്ഥിരനിശ്ചയക്കാരനാണ്. ശങ്കരനതു നല്ലതുപോലറിയാം.

ഭാരതി പടിക്കൽതന്നെ അവനെ കാത്തുനിൽക്കുന്നുണ്ടു്. അവൾ ദൂരെവച്ചുതന്നെ അവനെ പരിശോധിക്കുവാൻ തുടങ്ങി. അവൻ അടുത്തുവരുംതോറും അവളുടെ മുഖം കൂടുതൽ ഇരുളടഞ്ഞു. അതു ക്രമേണ ശാപമായിത്തീർന്നു. ശങ്കരൻ അതു വ്യക്തമായി കണ്ടു. അവൻ അത്ര ശ്രദ്ധിച്ചില്ല. അതിന്റെ കാരണം അവനറിയാമായിരുന്നു.

"ഇന്നും കൊണ്ടുവന്നില്ലേ?" അക്ഷമയുടെ പരുഷസ്വരത്തിൽ അവൾ ചോദിച്ചു.

"കൂലികിട്ടിയില്ല" അവൻ സമാധാനം പറഞ്ഞു.

"എന്തിനാ വേലചെയ്യുന്നതു്?". അവൾ വീണ്ടും തുടർന്നു. അവൻ യാതൊന്നും ഉത്തരം പറഞ്ഞില്ല. നിർവികാരനെപോലെ അവൻ മുഖം കുനിച്ചിരുന്നു.

ഭാരതിയുടെ ജീവിതം അവളുടെ നിലയ്ക്കു വ്യത്യസ്തമാണ്. ഒരു കൂലിക്കാരന്റെ ആദായപരിധിയിൽ കവിഞ്ഞതാണ്. അവൾക്കു ചില പ്രത്യേകതകളുണ്ടു്. അവൾ എപ്പോഴും മുറുകെപിടിക്കുന്ന ചില ആശകളുണ്ടു്. ജീവിതം അവൾക്കൊരു വിനോദമാണ്. പ്രതിബന്ധങ്ങളെ അവൾ അശേഷം ബഹുമാനിക്കുന്നില്ല. അവൾ പലപ്പോഴും അവളുടെ കടമ വിസ്മരിച്ചിട്ടുണ്ടു്. ചുററുപാടുകളെ വിഗണിച്ചിട്ടുണ്ടു്.

അവളുടെ കൂട്ടുകാരെല്ലാം ഉയർന്നനിലയിൽ ഉള്ളവരാണ്. അവരുടെ സഹവാസം അവൾക്കു സന്തോഷമായിരുന്നു. അതൊരഭിമാനമായി അവൾ കരുതുന്നുണ്ടു്. വേല ചെയ്യാത്ത അവരുടെ ജീവിതം അവൾ അനുകരിച്ചു. അവരെപ്പോലെ അണിഞ്ഞൊരുങ്ങുവാൻ അവൾ എപ്പോഴും ശ്രമിക്കുന്നുണ്ടു്. തലചീകലും പൊട്ടിടീലും അവളുടെ അകൃത്യങ്ങളിൽ ഒന്നാമത്തതാണ്.

ശങ്കരൻ വെറും ഒരു കൂലിക്കാരൻ. എട്ടോ പത്തോ അണ അവനു ഒരു ദിവസം കൂലികിട്ടും. അതുകൊണ്ടാണ് അവിടെ തീപുകയുന്നതു്. അവർ നഗ്നതമറക്കുന്നതു്.

അവളെ കൂടാതെ വേറെ നാലുപേർ കൂടിയുണ്ടു് അവന്റെ ആദായത്തിൽ പങ്കുപററുവാൻ. ഒന്നു അവന്റെ അമ്മയാണ്. അവർ ഒരു രോഗിണിയായിരുന്നു. അവർക്കുവേണ്ടി ഒരു നല്ലതുക പലപ്പോഴും ചിലവാകുന്നുണ്ടു്. മററു മൂന്നും അവന്റെ സഹോദരങ്ങൾ. അവർക്കു കൗമാരംകൂടി കഴിഞ്ഞിട്ടില്ല.

ഭാരതിക്കു എന്നും അവന്റെ മുൻപിൽ സമർപ്പിക്കുവാൻ ഓരോ ആവശ്യങ്ങ

ൾ ഉണ്ടു്. അതു നേടുന്നതുവരെ അവൾക്കു സമാധാനമില്ല. എപ്പോഴും അവനെ അലട്ടികൊണ്ടിരിക്കും. അവൻെറ സമാധാനമൊന്നും അവൾ ശ്രദ്ധിക്കുകയില്ല. അങ്ങനെ അവർ തമ്മിൽ കലഹിക്കാറുണ്ടു്. അവർ പരസ്പരം സംസാരിക്കാതെ അനേകം ദിവസങ്ങൾ കടന്നുപോയിട്ടുണ്ടു്.

അവൾക്കു ഒരു സാരിവേണം. രണ്ടുമാസമായി അവൻ അവധിപറയുന്നു. അവൾക്കതു വാങ്ങിക്കൊടുക്കണമെന്നു അവനു വിചാരമുണ്ടു്. ഒരിക്കൽ അവൻ കടയിൽ അതിനു വില ചോദിക്കുകകൂടി ചെയ്തു. പതിനഞ്ചുരൂപായിൽ ഒരുകാശു കുറയുകയില്ല. കടക്കാരൻ തീർത്തുപറഞ്ഞു. അതുകേട്ടു അവൻ ഒന്നു ഞെട്ടിപ്പോയി. അതു വേണ്ടെന്നു അവൻതന്നെ തീച്ചപ്പെടുത്തിയതാണു്.

അവൾ ചോദിച്ചു.

"സാധിക്കുകയില്ലേ?"

"വില കൂടുതലാണു്"

"അതുകൊണ്ടു്?"

"അതുകൂടാതെ കഴിയണം"

"ഞാൻ നിശ്ചയിക്കാം" അല്പം ഗൗരവത്തിൽ അവൾ പറഞ്ഞു......

ദിവസങ്ങൾ പിന്നെയും കടന്നുപോയി. ശങ്കരൻ അവൾക്കിതുവരേയും അതു വാങ്ങികൊടുത്തില്ല. എങ്കിലും അവൾ അതേപ്പററി യാതൊന്നും അന്വേഷിക്കാറില്ല. അവൾ അതുപേക്ഷിച്ചിരിക്കുകയാണു്. ശങ്കരൻ തീരുമാനിച്ചു...

"ദേ...കണ്ടോ?" ഒരു ദിവസം ഊണു കഴിച്ചുകൊണ്ടിരുന്ന ശങ്കരനോടു് അവൾ പറഞ്ഞു. ശങ്കരൻമുഖം ഉയർത്തി. തകരപെട്ടിയിൽ നിന്നും ഒരു പൊതികെട്ടു അവൾ വെളിയിലെടുത്തു. അവൻെറ മുൻപിൽവച്ചു അവൾ അതു നിവക്കുവാൻ തുടങ്ങി. അതിൽ അവളാവശ്യപ്പെട്ട സാരിയാണു്. ശങ്കരൻ അതു വ്യക്തമായി കണ്ടു. ഒരഞ്ചുനിമിഷം അവൻ സ്തംഭിച്ചിരുന്നുപോയി.

"ഇതെവിടുന്നാ?" അവൻ ചോദിച്ചു.

"എന്തിനതറിയണം?" സാഹങ്കാരം അവൾ പ്രതിവചിച്ചു.

അന്നു രാത്രി ശങ്കരനു അശേഷം ഉറക്കമുണ്ടായില്ല. പല വിധ ചിന്തകൾ അവൻെറ ഹൃദയത്തെ മഥിച്ചുകൊണ്ടിരുന്നു. അവൾക്കിതെങ്ങനെ കിട്ടി? അതിനുള്ള കഴിവു അവൾക്കെന്താണു്? അവൻ തന്നെത്താൻ ചോദിച്ചു. അവനു് ഉത്തരം കിട്ടിയില്ല. അയൽപക്കത്തുകാർ ഒരുകാശുപോലും കടം കൊടുക്കാത്തവരാണു് അവൾ സ്വന്തമായി ഒരു ജോലിയും ചെയ്യാത്തവളാണു്. അതുമാത്രം ശങ്കരനറിയാം.

ഭാരതിയിൽ പല മാററങ്ങൾ കണ്ടുതുടങ്ങി. ശങ്കരൻ എന്തുപറഞ്ഞാലും അവൾ അനുസരിക്കുകയില്ല. അവൻ ശകാരിച്ചാൽ അവളും ശകാരിക്കും. അവൾ എപ്പോഴും ശങ്കരനെ കുററം പറയാറുണ്ടു്. അതിനു പ്രത്യേകകാരണമൊന്നും വേണ്ട. ചിലപ്പോഴൊക്കെപടിക്കൽ അവൾ എന്തോ പ്രതീക്ഷിച്ചു നില്ക്കും. ഇതെല്ലാം ശങ്കരൻെറ നിത്യാനുഭവങ്ങളാണു്

അവൾ ദിവസവും ചന്തയിൽപോകും. അതു പലപ്പോഴും യാതൊരു കാരണവും കൂടാതെയാണു്. വീട്ടുകാരെ നിഷേധിച്ചിട്ടാണു്. അതിനു ചില പ്രത്യേകതകളുണ്ടു്. അവൾ നേരത്തെ കുളിക്കും. കണ്ണിൽ മഷി എഴുതും. അങ്ങനെ

അണിഞ്ഞൊരുങ്ങിയിട്ടാണ്. ആയിരം തവണ കണ്ണാടിയിൽ മുഖം പരിശോധിട്ടാണ്. അതെന്തിന്? മടങ്ങിവരാൻ വളരെ താമസിക്കാറുണ്ട്. ചിലപ്പോൾ അധികം ഇരുട്ടാറുണ്ട്. അതെന്തുകൊണ്ട്. ശങ്കരനൊന്നുമറിഞ്ഞുകൂടാ.

ശങ്കരൻ ജോലികഴിഞ്ഞു വീട്ടിലേക്കു മടങ്ങുകയാണ്. അതൊരിടുക്കുവഴിയിൽ കൂടിയായിരുന്നു. ഭാരതി അപരിചിതനായ ഒരു യുവാവിനോട് സംസാരിച്ചു നില്ക്കുന്നതു് ശങ്കരൻകണ്ടു. പറയുന്നതൊന്നും അവനു കേൾക്കുവാൻ കഴിഞ്ഞില്ല. അതു വളരെ പതിഞ്ഞ ശബ്ദത്തിലാണ്? എങ്കിലും അതു രസമുള്ള സംസാരമാണ്. അവരുടെ മുഖഭാവങ്ങളിൽനിന്നും അവൻ മനസ്സിലാക്കി. ആ പുഞ്ചിരി ആകർഷണീയമാണ്. നോട്ടം അർത്ഥഗർഭമാണ്.

അവൻ ഒരു മറവിൽ ഒതുങ്ങി. അവൻ ചെയ്യുന്നതു ഒരു തെററാണെന്നു അവനു അറിയാം. അതവൻവകവച്ചില്ല.

ആ യുവാവു അവളുടെ കയ്യിൽ എന്തോ കൊടുത്തു ഒരു പ്രാവശ്യം അവൾ അതു നോക്കിയിട്ടു നിരസിച്ചു. വീണ്ടും അയാൾ മടങ്ങികൊടുത്തപ്പോൾ അവൾ വാങ്ങി മടിയിൽ തിരുകി. അവർ പിരിഞ്ഞു. രണ്ടുചുവടുനടന്നിട്ടു യുവാവുപറഞ്ഞു. "ഞാൻ കാത്തുനിൽക്കും നേരത്തെ വരണം."

"ഉം" അവൾ സമ്മതിച്ചു. അവന്റെ ചിത്തതരംഗത്തിൽ ഒരു നീർക്കുമിളപൊട്ടി. ഹൃദയത്തിൽ ഒരു കൊള്ളിമീൻ പ്രകാശംപരത്തി. അവളുടെ ജീവിതരീതി അവനു ബോദ്ധ്യമായി. അവളുടെ ആദായത്തിന്റെ നീരുറവ അവൻ കണ്ടറിഞ്ഞു. അവനെ അവൾ വഞ്ചിക്കുകയാണ്. അവൾ ശരീരംവിററു പണം തേടുകയാണ്.

പടിക്കലെത്തിയ ഭാരതിയോടു ശങ്കരൻ വിളിച്ചുപറഞ്ഞു. "ഇതിനകത്തു കയറരുത്. എന്റെ വീട്ടിൽ ഇതു നടക്കുകയില്ല."

"ഭയപ്പെടുത്തുകയാണോ? ഇതിനപ്പുറത്തു ഞാൻ സുഖമായി ജീവിക്കും" അവൾ നിവർന്നുനിന്നു ഉത്തരം പറഞ്ഞു.

ശങ്കരൻ ഉണർന്നെഴുന്നേററു നോക്കിയപ്പോൾ മുൻവശത്തെ കെട്ടിടത്തിനകത്തുനിന്നു ഭാരതി അവനെനോക്കി പരിഹസിക്കുന്നതാണു കണ്ടതു്. അതൊരു ചെറിയകെട്ടിടമാണ് എങ്കിലും അതിനൊരു ഭംഗിയുണ്ട്. അധികനാൾകൊണ്ട് അതു ആൾപാർപ്പില്ലാത്തതായിരുന്നു. അതിന്റെ ജനലുകളെല്ലാം അടക്കപ്പെട്ടതായിരുന്നു. ഇപ്പോൾ ആ കെട്ടിടം സജീവമായി. അതിന്റെ ജന്നലുകളെല്ലാം തുറക്കപ്പെട്ടു.

അവൻ ആ പടിക്കൽക്കൂടി നടക്കുമ്പോഴെല്ലാം അകത്തേക്കു ഉളിഞ്ഞുനോക്കും. അതിനകത്തു അണിഞ്ഞൊരുങ്ങിനിൽക്കുന്ന ഭാരതിയെ അവൻ പലപ്പോഴും കണ്ടിട്ടുണ്ട്. ആ കെട്ടിടത്തിൽനിന്നും വീശുന്ന ഇളംകാററിന്റെ സുഗന്ധത്തിൽ അവൻ മനംമയങ്ങിനിന്നുപോയിട്ടുണ്ട്.

ഭാരതി ഭാഗ്യവതിയാണ്. അവൻ പലപ്പോഴും വിചാരിക്കും. അവളെ ഇന്നാക്കും അത്രവേഗം തിരിച്ചറിയുവാൻ സാധ്യമല്ല. അവൾക്കു മനോഹരങ്ങളായ വസ്ത്രങ്ങളുണ്ട്. ധാരാളം ആഭരണങ്ങളുണ്ട്. അവളുടെ മുഖം എപ്പോഴും പ്രസ

ന്നമാണ്. അവൾ പലപ്പോഴും ഉറക്കെ ചിരിക്കാറുണ്ട്. തുറന്നുപാടാറുണ്ട്.

ഒരു ദിവസം വൈകിട്ട ഒരു പണക്കാരൻെറ കാറിൽ അവൾ പുറത്തുപോകുന്നതു ശങ്കരൻകണ്ടു. അടുത്ത ദിവസം മററൊരുവനോടൊന്നിച്ചു അവൾ സിനിമാ തീയേററിലുണ്ടായിരുന്നു. മൂന്നാം ദിവസം അവളുടെ വീട്ടിൽതന്നെ ഒരുവനോട് സല്ലപിക്കുകയാണ്. അവരെല്ലാം അവളെ ബഹുമാനിക്കുന്നുണ്ട്. അവൾ അവരെയൊക്കെ ശകാരിക്കും. അധിക്ഷേപിക്കും. അവക്കതു സന്തോഷമാണ്.

അവളുടെ സാമീപ്യം എല്ലാപേരും ആഗ്രഹിക്കുന്നുണ്ട്. അവളോടു സംസാരിക്കുന്നതു പലർക്കും ആശ്വാസമാണ് അവളുടെ പുഞ്ചിരി കാമ്യമാണ്. അവളുടെ കടക്കണ്ണിനു ലക്ഷ്യമാകുന്നതു ഒരു വലിയ നേട്ടമായി കരുതുന്നു. അവൾ നടന്നു മറഞ്ഞാലും ആളുകൾ അവളെതന്നെ നോക്കിനിൽക്കും. അതെല്ലാം ശങ്കരൻ നേരിട്ടു കണ്ടിട്ടുള്ളതാണ്.

ഭാരതി എപ്പോഴും അസ്വസ്ഥയാണ്. അവളുടെ കണ്ണുകൾ എന്തോ തേടുകയാണ്. വഴിയിൽ കാണുന്ന ഓരോ പുരുഷനേയും അവൾ തുറിച്ചുനോക്കും. എപ്പോഴും പുഞ്ചിരിക്കും. അപരിചിതരോടുപോലും അവൾ കടന്നു സംസാരിക്കാറുണ്ട്. പലരേയും മാടിവിളിക്കാറുണ്ട്.

അവൾ എപ്പോഴും കണ്ണാടിയിൽനോക്കും. അവളുടെ അവയവങ്ങൾ പരിശോധിക്കും. ഉള്ളതിൽക്കൂടുതൽ പ്രായം അവൾക്കു തോന്നുന്നുണ്ട്. അവളുടെ കണ്ണിനു ചുററും ഇരുട്ടു വ്യാപിച്ചിരുന്നു. കവിൾത്തടം കുഴിഞ്ഞുതാണുപോയി. അതെല്ലാം സൗന്ദര്യത്തിൻെറ വൈകല്യങ്ങളാണ്. ആ ബോധം അവളെ കൂടുതൽ വ്യാകുലപ്പെടുത്തി.

ഇന്നും അവൾ അണിഞ്ഞൊരുങ്ങുന്നുണ്ട്. അതു വിലകൂടിയ വസ്ത്രങ്ങൾകൊണ്ടല്ല. മുൻപുപയോഗിച്ചിട്ടുള്ളവതന്നെയാണ്, അതു പൊടിഞ്ഞുതുടങ്ങിയതാണ്. തുന്നിക്കെട്ടുള്ളതാണ്. എങ്കിലും അവൾ തുടച്ചയായി അതുതന്നെ ധരിക്കുന്നു.

അവൾ ഇപ്പോൾ അധികവും ഏകാന്തതയിലാണ്. അപൂർവ്വം ചിലപ്പോൾ മാത്രം അവളുടെ വീട്ടിൽ ആളുണ്ടായിരിക്കും. അവർ മുൻപു ഇവിടെയെങ്ങും കണ്ടിട്ടില്ലാത്തവർ കൂടിയാണ്.

തുറന്നുകിടക്കുന്ന ജന്നലിൽക്കൂടി അവൾ എപ്പോഴും ശങ്കരൻെറ കുടിലിലേക്കു നോക്കിനിൽക്കും. അതിനെപററി അവൾക്കു പലതും ചിന്തിക്കുവാനുണ്ട്. അതിൻെറ ഓലപ്പുരം പുകയുമ്പോൾ അവളുടെ ഹൃദയം പിടയുന്നുണ്ട്. ജന്നലഴികളിൽ ചാരിനിന്നു അവൾ കരയും. തപ്തനിശ്വാസങ്ങൾ അന്തരീക്ഷത്തെ ചലിപ്പിക്കും. ശങ്കരൻ അതു പലപ്പോഴും കണ്ടിട്ടുണ്ട് അവനെ കാണുമ്പോഴൊക്കെ അവൾ മറവിൽ ഒതുങ്ങും.

രാവിലെ അവളുടെ വീട്ടിൽ ഒരു വഴക്കുനടന്നു. അതു സാമാന്യം ഉച്ചത്തിലാണ് അനേകം ആളുകൾ അവിടെ ചുററിക്കൂടി.

അതു വീട്ടുടമസ്ഥൻെറ ഭാര്യയും ഭാരതിയും തമ്മിലാണ്. അവൾക്കു വീടു ഒഴിഞ്ഞുകിട്ടണം. അവൾ പലതും പറഞ്ഞു. അതൊന്നും അവർ അനുസരിച്ചില്ല. അവർ പുരമുറിക്കുള്ളിൽ കയറി. അടുത്ത നിമി

ഷത്തിൽ തുരുമ്പുപിടിച്ച ഒരിരുമ്പുപെട്ടിയും രണ്ടുമൂന്നു കീറിയ പായകളും റോഡിൽ. വീണു. ഭാരതി വെളിയിലായി. ശേറാഷ്പൂട്ടപ്പെട്ടു. അവൾക്കുവേണ്ടി ആരും വാദിച്ചില്ല. അവളെ സഹായിക്കുവാൻ ആരും തയ്യാറായില്ല.

മൂന്നുകൊല്ലം കഴിഞ്ഞു് പട്ടണത്തിൽ ഒരു പുതിയ യാചകി പ്രത്യക്ഷപ്പെട്ടു. അവൾ അംഗവിഹീനയല്ല. ഒരു രോഗിണിയാണ്. എണ്ണമയമില്ലാത്തമുടി. അതു കാററിൽ പാറി പറക്കുന്നു. നീരുവന്നു തടിച്ചശരീരം. അഴുക്കുനിറഞ്ഞ വസ്ത്രം കൊണ്ടു് അതു മറച്ചിട്ടുണ്ടു്? ആളുകൾ അവളെ തുറിച്ചുനോക്കികൊണ്ടു കടന്നുപോയി. അവൽക്കു അവളെപററി എന്തൊക്കയോ പറയുവാനുണ്ടു്. അവൾ ഭാരതിയാണ്.

ഓരോ വീട്ടിലും അവൾ ഭിക്ഷയാചിക്കും. ഓരോരുത്തരുടേയും മുൻപിൽ അവൾ കൈനീട്ടും. പലരേയും അവൾ പേരുപറഞ്ഞു ശകാരിക്കാറുണ്ടു് അവർ അതെല്ലാം സഹിക്കുന്നു. അവർ യാതൊന്നും ശബ്ദിക്കുകയില്ല. അവർക്കു അവളെ ഭയമാണ്.

അവൾ മുട്ടിവിളിക്കാത്ത ഒരു വീടുമാത്രം ഉണ്ടു്. അവൾ ഭിക്ഷചോദിക്കാത്ത ഒരു പുരുഷനുണ്ടു്. എങ്കിലും ആ വീട്ടുപടിക്കൽ വരുമ്പോൾ അവൾ നിന്നുപോകും. അറിയാതെ ഉള്ളിലേക്കു നോക്കിപോകും.

അന്നവർ പരസ്പരം അടുത്തുകണ്ടു. ശങ്കരൻ അവളെ സൂക്ഷിച്ചുനോക്കി. അവൾ സ്തംഭിച്ചു നിന്നുപോയി. കയ്യിലിരുന്ന ചട്ടി താഴെവീണു തകന്നു. അവളുടെ ചുണ്ടുകൾ സാവധാനം ചലിച്ചു. "ഭാരതി."

അടുത്തദിവസം ഒരു ദുഃഖവാർത്തകേട്ടുകൊണ്ടാണു ലോകം ഉണന്നതു്. ട്രയിൻ കയറി ഒരു സ്ത്രീ മരിച്ചുകിടക്കുന്നു. അവളാരാണെന്നു ആർക്കുമറിഞ്ഞുകൂടാ. ആരും അവൾക്കുവേണ്ടി ദുഃഖിച്ചില്ല. ഒരു തുള്ളി കണ്ണുനീർപോലും നിലത്തുവീണില്ല. ഒരു വൃദ്ധനായ ശുനകൻമാത്രം അവൾക്കടുത്തിരുന്നു പുലമ്പുന്നുണ്ടു്.

---

# യോഗിനിയമ്മ

(ഇടവാ ജമാൽ, എം. എ.)

മധുവും, സുധയും, രഘുവും അയൽപക്കക്കാരാണ്. മധുവിൻെറ അച്ഛൻ ഉയൎന്ന ഒരു ഗവമ്മെൻറുദ്യോഗസ്ഥനാണ്. സുധയുടെ പിതാവിനെ ആ നാട്ടുകാരെല്ലാം ചക്രവൎത്തി എന്നു വിളിച്ചുവന്നിരുന്നതിൽനിന്നും അവരുടെ ധനസ്ഥിതിയെക്കുറിച്ച് നമുക്കൂഹിക്കാൻ കഴിയും. സ്ഥലം താലൂക്കുകച്ചേരിയിൽ ഒരു ശിപായിയുടെ മകനാണു രഘു മധുവിനും രഘുവിനും, പത്തും സുധയ്ക്ക് എട്ടും വയസ്സു പ്രായംകാണും. മധുവും രഘുവും ഇംഗ്ലീഷ്സ്കൂൾ ഫസ്റ്റ്ഫാറത്തിലും സുധ മലയാളം നാലാംക്ലാസ്സിലുമാണു പഠിക്കുന്നതു്. മൂന്നുപേരും പള്ളിക്കൂടത്തിൽ പോകുന്നതൊരുമിച്ചാണ്. കുഞ്ഞുങ്ങൾ മനുഷ്യകല്പിതമായ ആഭിജാത്യമറിയാത്തതുകൊണ്ട് അവരുടെ പരസ്പര സൗഹാർദ്ദത്തിന് തടസ്സമുണ്ടായിരിക്കുയില്ലല്ലോ. പള്ളിക്കൂടം വിട്ടുവന്നാൽ രഘുവിൻെറ വീട്ടിനുസമീപത്തു പടൎന്നു വളൎന്നു നില്ക്കുന്ന ഒരു വലിയ പറങ്കിമാവിൻെറ ചുവട്ടിൽ അവരൊരുമിച്ചുകൂടും. ഏകദേശം സൂര്യാസ്തമയംവരെ അവർ പല കളികളിലുമേൎപ്പെടും. അതൊരൊഴിഞ്ഞസ്ഥാനമായതുകൊണ്ട് അധികം പേരും അവരെ ഉപദ്രവിക്കാറില്ല. മററുള്ളവരുടെ വരവ് അവർ ഇഷ്ടപ്പെട്ടിരുന്നില്ല.

പള്ളിക്കൂടത്തിൽ പോകുന്നതിനായി സുധയുടെ വീടിൻെറ പടിപ്പുരയിലാണ് അവർ ഒരുമിക്കാറുള്ളതു്. മധുവരുമ്പോൾ മിക്കവാറും സുധയ്ക്കായി എന്തെങ്കിലും സമ്മാനങ്ങൾ കൂടിക്കൊണ്ടുവരും. മാമ്പഴം, പലഹാരം, മധുരനാരങ്ങ, സോപ്പ്,റിബ്ബൺ, ഹെയർപിൻ മുതലായവ അവൻെറ സമ്മാനങ്ങളുടെ കൂട്ടത്തിൽ പെടുന്നു. ഇവകണ്ടു് രഘു പലപ്പോഴും കൊതിച്ചിട്ടുണ്ട്. അവനും ചില സമ്മാനങ്ങളെല്ലാം കൊടുക്കണമെന്നു തോന്നിയിട്ടുണ്ട്. പക്ഷേ, എന്തുചെയ്യാം? ആഹാരത്തിനുപോലും ഗതിയില്ലാത്ത അവൻ എന്തുകൊടുക്കാനാണ്? എങ്കിലും അവൻ ചിലപ്പോൾ ചിലതെല്ലാം കൊണ്ടുവരും. കുററിക്കാടുകളിൽ കയറി; കല്ലും മുള്ളും ചവിട്ടി തെററിപ്പഴവും, ഞാറപ്പഴവും, പാഞ്ചിപ്പഴവും പറിച്ചുകൊണ്ടുവന്നു് അവൾക്കു കൊടുക്കും. മധുവിൻെറ മാമ്പഴത്തേക്കാളും, മധുരനാരങ്ങയേക്കാളും സുധയ്ക്ക് രഘുവിൻെറ കാട്ടുകായ്കൾ കൂടുതലിഷ്ടമാണ്. രഘു കാട്ടുമുല്ലപ്പൂക്കളിറുത്തു് മാലകെട്ടി സുധയ്ക്കു സമ്മാ..ിക്കും. അവൾ ആഗ്രഹത്തോടുകൂടി അതു തൻെറ മുടിയിൽ ചൂടും റിബ്ബണും, ഹെയർപിന്നും അവൾക്കു തൻെറ വീട്ടിലും ധാരാളംകിട്ടും; പക്ഷേ, കാട്ടുമുല്ലപ്പൂക്കൾ കൊണ്ടുള്ള മാല ലഭിക്കുകയില്ല.

സുധയ്ക്കു് രഘുവിനോടും മധുവിനോടും ഒരുപോലെ സ്നേഹമുണ്ട്. സുധയുടെ സ്നേഹത്തിന് മധുവിൻെറ വശത്തേക്കു അല്പം കൂടുതൽ ചായ്‌വുള്ളതിന് പ്രത്യേകം കാരണങ്ങളില്ലാതില്ല. പ്രധാനമായി മധു സുധയുടെ ഒരകന്ന ബന്ധുവാണ്. രണ്ടാമതായി രഘുവിനേക്കാൾ മധു സംഭാഷണചതുരനാണ്. രഘു വളരെക്കുറച്ചുമാത്രമേ സംസാരിക്കയുള്ളൂ.

സ്ത്രീകൾ പ്രായേണ സംഭാഷണ പ്രിയന്മാരിൽ സ്നേഹമുള്ളവരുമാണല്ലോ. മധുവിനുള്ള മറെറാരാകർഷണീയത അവൻെറ വേഷമാണ്. അവൻ ദിവസവും കാൽച്ചട്ടകൾ മാററും. പലനിറത്തിലും തരത്തിലുമുള്ള ഉടുപ്പുകളവനുണ്ട്. രഘുവിന് ഇവയുടെ അഭാവം ദുസ്സഹ്യമാണല്ലോ.

പതിവുപോലെ അന്നും സ്കൂൾ വിട്ടുവന്ന അവർ പറങ്കിമാവിൻ ചോട്ടിൽ കളികൾക്കായി ഒരുമിച്ചു. മധുവിന് പുതുമയിൽ ക്രമമാണ്. അവൻ നിർദ്ദേശിക്കുന്ന മാതിരിക്കളികളാണ്. അവർ സ്വീകരിക്കുക പതിവ്. അവൻ പറഞ്ഞു. "ഇന്നു നമുക്ക് കെട്ടിച്ചുകളിക്കാം." ഒരു പുതിയകളി! അവൻ പല വിവാഹങ്ങളും കണ്ടിട്ടുണ്ട്. "മധു അതെങ്ങനാ"ജിജ്ഞാസയോടെ സുധ ചോദിച്ചു.

"പറയാം. ഒരു വീട്ടിൽ ഒരാങ്ങളയും പെങ്ങളും കാണും. പെങ്ങൾ വളരുമ്പോൾ അവളെ ഒരാൾക്കു കെട്ടിച്ചുകൊടുക്കും. അവളയാളുടെകൂടെ വീട്ടിൽപോയി താമസിക്കും" അയാൾ വിശദമാക്കി.

രഘുവിനും പുതിയകളിനന്നേ രുചിച്ചു. അവൻ പാത്രവിവരം നിർദ്ദേശിച്ചു. "സുധയും മധുവും ആങ്ങളയും പെങ്ങളും. മധു എനിക്കു സുധയെ കെട്ടിച്ചുതരണം" അതുകേട്ട് സുധ വെള്ളിമണിപോലെ ചിരിച്ചുകൊണ്ടു സമ്മതിച്ചു. പക്ഷേ മധുവിനൊരു ഭേദഗതിയുണ്ട്. രഘു ആങ്ങളയാകണം! അവർ തമ്മിൽ തർക്കമായി. മധു വലിയ വീട്ടിലെ കുട്ടിയൊക്കെത്തന്നെ. രഘു ചിലപ്പോൾ അതൊന്നുമോർക്കയില്ല. ആകർഷണീയതയിൽ അല്പംപിറകിലാണെങ്കിലും മധുവിനേക്കാൾ കരുത്തനാണു രഘു. വാദത്തിൽ മധു ജയിക്കുന്നതു കണ്ടപ്പോൾ അവൻ മുഷ്ടിചുരുട്ടിക്കൊണ്ടടുത്തു. അതുവരെ ധമ്മസങ്കടത്തിലകപ്പെട്ടു നിന്നിരുന്ന സുധ അവരുടെ മധ്യത്തിൽ ചാടിവീണു മധുവിനെ രക്ഷിച്ചു. എന്നിട്ട് അവൾ പറഞ്ഞു. "ഞാൻ പറയാം. നിങ്ങൾക്കു രണ്ടുപേർക്കും സമ്മതമാണോ" തനിക്കനുകൂലമായിരിക്കയില്ലെന്നറിയാമെങ്കിലും രഘുവും സമ്മതിച്ചു. 'രഘുതന്നെ എൻെറ ആങ്ങളയായിരിക്കു" അവൾ മധുരമായിപ്പറഞ്ഞു. രഘുവിൻെറ ഹൃദയം ഞെരിഞ്ഞു. എങ്കിലും അവൻ എതിത്തുപറഞ്ഞില്ല. എന്തെന്നാൽ അവനെ സംബന്ധിച്ചിടത്തോളം സുധയുടെ അഭിപ്രായങ്ങൾക്കു പിന്നെ അപ്പീലില്ല.

അങ്ങനെ കളി ആരംഭിച്ചു. ഒടുവിൽ മധുവിൻേറ വീടെന്നു സങ്കല്പിച്ചിരുന്ന ഒരൊഴിഞ്ഞ ഭാഗത്തേക്ക് അവൻ സുധയേയും കൊണ്ടുപോയി. ആ സ്ഥലം പച്ചിലപ്പടർപ്പുകൾ വീണു മൂടിയതാണ് പുറത്താരും കാണുകയില്ല. രഘുവും വീത്തമുഖവുമായി പതുക്കെ പിറകെപോയി. തങ്ങളുടെ ഒളിസ്ഥലത്തു രഘു വരുന്നതുകണ്ട് മധു കളിയുടെ ചടങ്ങുകൾ നിർദ്ദേശിച്ചു. "ആങ്ങളമാർ കെട്ടിക്കൊടുത്തുകഴിഞ്ഞാൽ പിന്നെ അവിടെച്ചെന്നുകൂടാ. വിശേഷിച്ചും പെങ്ങളും ഭത്താവുമിരിക്കുന്നിടത്തു" സുധയും ലജ്ജാവനമ്രമുഖിയായി "യെസ്സ്"മൂളി. പിന്നെ അപ്പീലുമില്ലല്ലോ. അങ്ങനെ മധുവും സുധയും കൈകൾ കോത്തുപിടിച്ചു, രഘുവിൻെറ ദൃഷ്ടികളിൽ നിന്നും, പച്ചിലപ്പടർപ്പിനുള്ളിൽ മറഞ്ഞു. സ്വയമേവ ധീരനാണെങ്കിലും നിസ്സഹായനും നിരസി

തൻേറതായിത്തീൎന്ന ആ രഘു, അപ്പോൾ കരഞ്ഞുപോയി.

II

മധുവും രഘുവും അക്കൊല്ലം സ്കൂൾ ഫൈനൽ ജയിച്ചു. മധു തിരുവനന്തപുരം കാളേജിൽ പോകാനൊരുങ്ങി. രഘുവിൻെറ അച്ഛൻ അവനെ അവിടംവരെ എത്തിച്ചതുതന്നെ വളരെ കഷ്ടപ്പെട്ടാണ്. രഘുവിന് ഒരു ജോലി മേടിച്ചുകൊടുക്കണമെന്ന് അയാൾക്കാശയുണ്ടു്, പക്ഷേ, എന്തു ജോലികിട്ടാനാണ്? സ്കൂൾഫൈനൽ ജയിച്ചുപോയതുകൊണ്ടു അച്ഛൻെറ ലാവണമായ പ്യൂൺ ജോലിയിൽ പ്രവേശിക്കുവാനും നിവൃത്തിയില്ല.

മധുവിൻെറ കാളേജിലേക്കുള്ള യാത്രാദിവസം പഴയ ചങ്ങാതികൾ ഒരുമിച്ചുകൂടി. രഘുവിനുകൂടി പോകാൻ സാധിക്കാത്തതിൽ മധുവും സുധയും ഹൃദയപൂൎവമായ വ്യസനം രേഖപ്പെടുത്തി. അങ്ങനെ മധു തിരുവനന്തപുരത്തേക്കുപോയി.

പഴയതുപോലെ എപ്പോഴുമല്ലെങ്കിലും രഘുവും സുധയും ചിലപ്പോഴെല്ലാം ഒരുമിച്ചുകൂടും. മധുവിൻെറ എഴുത്തിനെക്കുറിച്ചും, കാളേജിനെക്കുറിച്ചും, തിരുവനന്തപുരത്തെക്കുറിച്ചും സുധ രഘുവിനോടു വർണ്ണിച്ചുകേൾപ്പിക്കും. അസൂയയോടുകൂടിയെങ്കിലും, സുധ പറയുന്നതാകകൊണ്ടു് രഘു അവധാനതയോടെ ശ്രദ്ധിച്ചുകേൾക്കും. സുധയ്ക്കു് അപ്പോഴും രഘുവിനെ വലിയ കാര്യമാണ്. വല്ലപ്പോഴുമെങ്കിലും അവനെ കണ്ടുകൊണ്ടിരിക്കണം അവൾ അവനുമായി അധികനേരം സംസാരിച്ചുകൊണ്ടിരിക്കാൻ ഇഷ്ടപ്പെട്ടിരുന്നു. അതു് രഘുവിനു് വേണ്ടിടത്തോളം ആശയും നല്കിയിരുന്നു. ധനികകുടുംബങ്ങളിലെ സ്ത്രീകളിൽ സാധാരണ കണ്ടുവരാത്ത വിനയവും, സ്നേഹവും, അഹങ്കാരമില്ലായ്മയും, രഘുവിനെ വല്ലാതെ ആകർഷിച്ചിരുന്നു. പക്ഷേ രഘുവും സുധയും ഒരിക്കലും പ്രേമത്തെക്കുറിച്ചു സംസാരിച്ചിരുന്നില്ല.

അങ്ങനെയിരിക്കുമ്പോളാണ് അശനിപാതംപോലെ ആ വാർത്ത രഘുവിൻെറ ചെവിയിൽ പതിച്ചതു്. അടുത്ത മാസത്തിൽ മധു സുധയെ വിവാഹം കഴിക്കാൻ പോകുന്നുവെന്നു്! രഘുവിൻെറ മുമ്പിൽ ഒരന്ധകാരം വ്യാപിച്ചു; അയാളുടെ ആശാസൗധം അടിയോടെ തകൎന്നു. ഒരിക്കലും വാക്കുകളിൽ പറഞ്ഞിട്ടില്ലെങ്കിലും രഘു, സുധയുടെ ഒരു അജ്ഞാതസ്നേഹാരാധകനായിരുന്നു. ഇടപ്പള്ളിയെപ്പോലെ ആത്മഹത്യ ചെയ്താൽ കൊള്ളാമെന്നു് അയാൾ തെല്ലിട വിചാരിച്ചു. പക്ഷേ, അയാൾ ആത്മഘാതിയായ ആ കവിയെപ്പോലെ മനസ്സാന്നിധ്യമില്ലാത്തവനല്ലായിരുന്നു. വെറും പ്രേമമെന്നു വിളിക്കപ്പെടുന്ന ഏതോ ഒന്നിൻ വേണ്ടി അഭികാമ്യമായ ജീവിതം ബലികഴിക്കുവാൻ അയാളിച്ഛിച്ചില്ല. എങ്കിലും സുധയുടെ വിവാഹത്തിൽ പങ്കുകൊള്ളുവാൻ അയാൾ ആഗ്രഹിച്ചില്ല. അപ്പോൾ നഗ്നമായ യാഥാർത്ഥ്യം പരിസരങ്ങളിൽ പറ്റിപ്പിടിച്ചുകൊണ്ടു് തന്നെ പല്ലിളിച്ചു കാണിക്കുന്നതായി അയാൾക്കു തോന്നി. പ്രേമത്തിനുവേണ്ടി സർവ്വസ്വവും മറന്നിരുന്ന അയാൾ തൻെറ കർത്തവ്യം ഓർത്തു. വാൽസല്യനിധികളും നിരാശ്രയരുമായ തൻെറ മാതാപിതാക്കളെ അഭിമുഖീകരിക്കുന്ന സാമ്പത്തിക പ്രശ്ന

ത്തിന് പരിഹാരം നേടുവാനായി അതിനടുത്ത ദിവസം തന്നെ അയാൾ സ്ഥലം വിട്ടു.

III

യോഗിനിയമ്മയുടെ ആഗമനം മംഗലാപുരം നിവാസികളെ ആകമാനം സന്തോഷിപ്പിച്ചു. അവരുടെ സ്വന്തം പരിശ്രമത്താൽ സ്ഥാപിതമായ അനാഥമന്ദിരവും, സേവാസദനവും ആ ദേശവാസികളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു് പാത്രീഭവിച്ചിട്ടുണ്ടു്. അനാഥരും അശരണരുമായ അനേകം സ്ത്രീകളും കുട്ടികളും അവരുടെ സംരക്ഷണത്തിൻറെ പച്ചത്തണലിൽ വിശ്രമം കൊണ്ടിട്ടുണ്ടു്. വിദ്യാസമ്പന്നകളായ സ്ത്രീകളെല്ലാപേരും യോഗിനിയമ്മയുടെ ശിഷ്യകളായിത്തീർന്നു. ഉയർന്ന ഉദ്യോഗങ്ങളിലിരിക്കുന്ന സ്ത്രീകൾപോലും അവരുടെ ആജ്ഞയെ ശിരസാ വഹിക്കുന്നതിന് സന്നദ്ധരായിരുന്നു. കാറിൽനിന്നിറങ്ങി അവരുടെ പാദം തൊട്ടു ശിരസ്സിൽ വച്ചുകൊണ്ടു് സർവ്വകലാശാലയിലെ ഒരുദ്യോഗസ്ഥ പോകുന്നതു പലരും കണ്ടിട്ടുണ്ടു്. എന്തിനധികം? ആ നാട്ടുകാരെല്ലാം പരോപകാരതല്പരയായ യോഗിനിയമ്മയെ മുക്തഹസ്തമായ സംഭാവനകൾ നല്കി സഹായിക്കയും ബഹുമാനിക്കയും ചെയ്തിരുന്നു. അവർ സമീപിച്ചിട്ടുള്ള ഒററധനവാൻപോലും അവരുടെ അപേക്ഷ നിരസിച്ചിട്ടില്ല. ആ അവസരത്തിലാണ്, അതിനടുത്തുള്ള ഒരു വലിയ ധനവാനെക്കാണുവാനായി അവർ പുറപ്പെട്ടതു്.

കെ. ആർ. ആൻറു കൊ. എന്നാണ് ആ കമ്പനിയുടെ പേരു്. അതിൻറെ ഉടമസ്ഥൻ സാധുക്കളോടും അശരണരോടും പ്രത്യേകം കരുണയുള്ള ഒരാളാണ്. ഒരു ദിവസം അദ്ദേഹം തൻറെ ബംഗ്ലാവിലിരിക്കുമ്പോൾ അനുവാദത്തോടുകൂടി രണ്ടു സ്ത്രീകൾ അദ്ദേഹത്തെക്കാണുവാനായി അവിടെച്ചെന്നു. കൂടെവന്ന സ്ത്രീ അവർ യോഗിനിയമ്മയാണെന്നും അനാഥമന്ദിരത്തിൻറെ നടത്തിപ്പിനു വേണ്ടി പണം പിരിക്കാൻ വന്നിരിക്കയാണെന്നും അദ്ദേഹത്തെ അറിയിച്ചു. അവരിരുപേരും പരസ്പരം നോക്കി. മന്ദിരത്തെ സംബന്ധിക്കുന്ന ചില സംഗതികളെല്ലാം അദ്ദേഹം ചോദിച്ചുവെങ്കിലും അവർ തക്കതായ മറുപടിയൊന്നും പറഞ്ഞില്ല. അവർ യാത്രയ്ക്കു തിടുക്കം കൂട്ടി. ഒടുവിൽ ഒരു വലിയ തുക സംഭാവനയായിക്കൊടുത്തും വേറെ വാഗ്ദത്തങ്ങൾ ചെയ്തും അദ്ദേഹം യോഗിനിയമ്മയെ യാത്രയാക്കി. അവർ ഒരുവിധം യാത്രപറഞ്ഞുപിരിഞ്ഞു.

ഈ സംഭവം നടന്നതിൻറെ പിറേറദിവസം സേവാസദനത്തിൽ ആകെപ്പാടെ ഒരസ്വസ്ഥത കാണപ്പെട്ടു. യോഗിനിയമ്മ ആരുമാരുമറിയാതെ അപ്രത്യക്ഷയായി എന്ന വാർത്ത എല്ലാവരേയും അത്ഭുതപ്പെടുത്തി. "ഇതുവരെ മനുഷ്യസമുദായത്തിനു വേണ്ടുന്ന സേവനങ്ങൾ ഞാൻ നിർവ്വഹിച്ചുകൊണ്ടിരുന്നു. ഇപ്പോൾ ഞാൻ തേടിയതു കണ്ടെത്തി. എനിക്കു മതിയായി. ഞാൻ ഒരജ്ഞാതസ്ഥലത്തേക്കു പോകുന്നു. മംഗളം ഭവിക്കട്ടെ" എന്നെഴുതിയ ഒരു കടലാസുകഷണം മാത്രം അവരുടെ വകയായി അവിടെ ശേഷിച്ചിരുന്നു.

അന്നു് കെ. ആർ. ആൻറു കൊ. ഉടമസ്ഥനു് ഒരു കത്തുകിട്ടി. "ഒരപരാധി

നിയുടെ ക്ഷമായാചനം ആദ്യമായി സ്വീകരിച്ചാലും പക്ഷേ ആ അപരാധം സ്വമേധയാ ഉണ്ടായതല്ല. എനിക്കു ആ വസ്തുത അന്നു മനസ്സിലായിരുന്നില്ല. അകാരണമായ ഒരു സ്നേഹം അങ്ങയുടെ മേലുണ്ടായിരുന്നു. അതു പ്രേമമായി രൂപാന്തരപ്പെട്ടതതാൻ എന്റെ ഹൃദയത്തിനു കഴിവില്ലാതെപോയി.

ആഗ്രഹിച്ചതുപോലെ ഞാൻ വിവാഹിതയായി. പക്ഷേ, ചിരകാലം സ്വപ്നംകണ്ടിരുന്ന സ്വർഗ്ഗം അവിടെയില്ലായിരുന്നു. വിശ്വാസമില്ലായ്മയും, സംശയവും ജീവിതത്തെ നരകമാക്കി. അദ്ദേഹം തന്റെ പണക്കൊഴുപ്പുകൊണ്ടു് ദുർമ്മാർഗ്ഗിയായിത്തീൎന്നു. മദ്യപാനവും, സ്ത്രീലമ്പടത്വവും അദ്ദേഹത്തിന്റെ തൊഴിലുകളായി. എന്റേയും, അദ്ദേഹത്തിന്റെയും ധനം മുഴവൻ അദ്ദേഹം നശിപ്പിച്ചു. ഒടുവിൽ ഒരു കൊലക്കുററത്തിൽ പ്രതിയായി ആത്മഹത്യചെയ്തു.

ധനപ്രമത്തതയുടെ മുകളിൽ നിഷ്കളങ്കമായ പ്രേമം മുളച്ചുവരുന്നതല്ല. യഥാൎത്ഥപ്രേമവാഹിനിയുടെ ഉത്ഭവസ്ഥാനം ഞാൻ അന്നു കണ്ടെത്തിയിരുന്നുമില്ല. ആയിടയ്ക്കാണു് അദ്ദേഹത്തിനു് ലഭിച്ച പഴയ എഴുത്തുകളുടെ കൂട്ടത്തിൽ അങ്ങയുടെ എഴുത്തും കണ്ടെത്തിയതു്. ആ നിമിഷം പശ്ചാത്താപം എന്നെ വലയംചെയ്തു. അങ്ങയെക്കാണുന്നതുവരെ എന്റെ മനസ്സു അസ്വസ്ഥമായിരുന്നു. എന്റെ ആശ സാധിച്ചു. അങ്ങു് എനിക്കു സ്വപ്നം കാണാൻ പോലും വയ്യാത്ത സോപാനത്തിൽ ശോഭിക്കുന്നു. അങ്ങു് ഇന്നും അവിവാഹിതനായി ജീവിക്കുന്നതിനു് ഞാൻ കാരണക്കാരിയായതിൽ എനിക്കു് അപാരമായി ഖേദമുണ്ടു്. എല്ലാം ക്ഷമിക്കണമെന്നപേക്ഷ.

"സ്വന്തം സുധ"

Reg. No. T. 87. M. 3203. L. No. 426. Dated 16—3—43.

# THE VANITHA

## ILLUSTRATED MONTHLY.

*TIRUVALLA, TRAVANCORE.*

---



---

Printed and Published by M. Haleema Beevi
at the St. Joseph's Printing House, Tiruvalla.